മലങ്കര ഇടവകപത്രിക

പുസ്തകം ൧൧] ൧൯൦൨ ഓബ് [ലക്കം ൨

മംഗളം.

പണ്ടീജിപ്റ്റിലെഹബ്രജാതിയടിമകളായതിൽ പിന്നവ-
ർക്കുണ്ടായോരു വിശേഷമായ വിടുതൽ രോധിച്ചൊരീജിപ്തരാൽ
ഉണ്ടായോരുപദ്രവങ്ങൾ, പ്രിയജനത്തിന്മേൽ വരുത്താതെ കാ-
ത്തിണ്ടൽ നീക്കിയ രക്ഷിതാവു മമ നൽകീടട്ടെ നന്മംഗളം.

പി. റി. ജോൺ.

---

# മണ്ട്രൊത്തുരുത്തുതൎക്കം

(൨)

ഇനി വേറൊരുവാദം ആലോചിക്കാം. തിരുവിതാംകൂർ റാണിയുടെ ദാനം കോട്ടയത്തെ സുറിയാനി സിമ്മനാരിമുഖാന്തരം സുറിയാനി സമുദായത്തിനു മതസംബന്ധമായും സന്മാൎഗ്ഗസംബന്ധമായും രാജ്യതന്ത്ര സംബന്ധമായും ഉൽകൃഷ്ടത വരുത്തണമെന്നുള്ള ഉദ്ദേശത്തിന്മേൽ കൊടുക്കപ്പെട്ടതാണെന്നു റിക്കാട്ടുകളാൽ കാണുന്നു. സിമ്മനാരിയുടെ പ്രധാന ഉദ്ദേശം സുറിയാനിക്കാരുടെ മൎയ്യാദ അനുസരിച്ചു സുറിയാനി ഭാഷയും ആ ഭാഷയിൽ ഉള്ള പുസ്തകങ്ങളും പഠിപ്പിക്കണമെന്നായിരുന്നു എന്നു മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ആകയാൽ സിമ്മനാരി എന്തുദ്ദേശത്തിനായി സ്ഥാപിക്കപ്പെട്ടുവൊ ആ ഉദ്ദേശത്തിനു വിപരീതമായ ഒരു ഉദ്ദേശസിദ്ധിക്കായി ആ സിമ്മനാരിയുടെ പോഷകധനമായി കൊടുക്കപ്പെട്ട റാണിയുടെ ദാനം കൊടുക്കപ്പെട്ടതായി വരികയില്ല. റാണി ഉദ്ദേശിച്ച മതസംബന്ധമായും മറ്റുമുള്ള ഉൽകൃഷ്ടത സുറിയാനി സഭയുടെ പൂൎവ്വാചാര വിശ്വാസങ്ങളെ കെടുമതി വരുത്താത്ത വിദ്യാഭ്യാസം കൊണ്ടുളവാകേണ്ടതായിട്ടെ വിചാരിപ്പാൻ പാടുള്ളു. ക്രിസ്ത്യാനിസഭയിലെ നാനാശാഖകളുടെയിടയിൽ ഉള്ള മതഭേദങ്ങളെ കുറിച്ചു ജ്ഞാനമില്ലാതിരുന്ന റാണി തന്റെ ദാനത്തിനു വളരെ കാലം പിമ്പു വിത്സൻ ബിഷോപ്പു അഭിപ്രായപ്പെട്ട മതഭേദങ്ങളെ വരുത്തുന്നതിനായി മുതൽ കൊടുത്തു എന്നൊ സിമ്മനാരിയുടെ ഉദ്ദേശത്തിനു അനുരൂപമല്ലാത്ത ഒരു കാൎയ്യസാദ്ധ്യത്തിനായി പണം കൊടുത്തു എന്നൊ ഒരിക്കലും വിചാരിപ്പാൻ പാടില്ല. വിത്സൻ ബിഷോപ്പിന്റെ അഭിപ്രായം അനുസരിച്ചു മതഭേദങ്ങളും എടത്തുടുകളും ഉണ്ടാക്കണമെന്നും സുറിയാനിക്കാരിൽനിന്നു ഇംഗ്ലീഷ സഭയിലേക്കു ആൾ ചേൎക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി പ്രയത്നിക്കുന്ന മിഷ്യനറിമാർ ഈ മുതലിന്റെയും അതിൽ പോററപ്പെട്ട സിമ്മനാരിയുടെയും ഉദ്ദേശം നിറവേററുന്നതിനു ന്യായമായ ട്രസ്റ്റികൾ ആ

യിരിപ്പാൻ പാടില്ലന്നു തീൎച്ചയാണ. ആകയാൽ മിഷ്യനറിമാർ, സുറിയാനിസഭയിൽ മതഭേദം ഉണ്ടാക്കുകയും അതിന്റെ സ്വാതന്ത്ര്യത്തെ നശിപ്പിക്കയും ചെയ്വാൻ ശ്രമിക്കയും ഒരു പൊതു സ്കൂൾക്ലാസിൽ സുറിയാനിസഭ ത്യജിച്ചുകളഞ്ഞ ദുരുപദേശങ്ങൾ സുറിയാനി വിദ്യാൎത്ഥികളെ അഭ്യസിപ്പിക്കയും ചെയ്യുമ്പോൾ അവർ ട്രസ്റ്റലംഘനക്കുറ്റത്തിൽ ഉൾപ്പെട്ടിരിക്കുന്നു. ട്രസ്റ്റികളായിരിപ്പാൻ അവൎക്കു വല്ല അവകാശവും ഉണ്ടായിരുന്നാലും തന്നെയും ഈ പ്രവൃത്തികളാൽ അതു നശിച്ചുപോയിരിക്കുന്നു.

അനന്തരം മൂന്നാമതായി മറ്റൊരുതരത്തിൽകൂടെ ചിന്തിക്കാം. വിപാട്ടു മുതൽ സുറിയാനി സമുദായത്തിന്റെ തനി ഉപയോഗത്തിനായി സ്ഥാപിച്ചതാണെന്നു മേൽപ്പറഞ്ഞിട്ടുണ്ടല്ലൊ. അതു മിഷ്യനറിമാർ ഇപ്പോൾ ഉപയോഗിക്കുന്നതു ഈ വിധമല്ല. സുറിയാനി സമുദായം എന്നു പറഞ്ഞാൽ മുതൽ സ്ഥാപിച്ചകാലത്തു ഈ പ്രാചീനസഭ ആചരിച്ചും വിശ്വസിച്ചുംവന്ന ഉപദേശാചാരങ്ങളെ പിന്തുടരുന്നവർ എന്നാണ സങ്കല്പിച്ചിരിക്കുന്നതു. ഇതു യാക്കോബായ സുറിയാനി സഭയാണ. സുറിയാനി സമുദായം എന്നതു ഏതു മതത്തിൽ ഉൾപ്പെട്ടിരുന്നാലും തരക്കേടില്ലാത്ത ഒരു ജാതിയെ ഉദ്ദേശിച്ചാണ പറഞ്ഞിരിക്കുന്നതെന്നു നിങ്ങൾ വ്യാഖ്യാനിക്കുമായിരിക്കും. ഈ വ്യാഖ്യാനം തെറ്റാണ. റാണി മുതൽ സ്ഥാപിച്ചകാലത്തു ജാതിസംബന്ധമായി പറഞ്ഞാൽ യാക്കോബായക്കാരും റോമ്മാക്കാരും ഇങ്ങനെ രണ്ടുകൂട്ടർ ഉണ്ടായിരുന്നു. ഈ മുതൽ പൊതുവിൽ സിമ്മനാരിയിൽ ഉപയോഗപ്പെടുത്തിവന്നകാലത്താകട്ടെ വേർതിരിവിന്റെ ശേഷമാകട്ടെ ഈ സംജ്ഞ റോമ്മാക്കാരെ സംബന്ധിപ്പിച്ചല്ല ഈ മുതൽ ഇടപെട്ട രേഖകളിൽ പ്രയോഗിച്ചിരിക്കുന്നതെന്നു ആരും സമ്മതിക്കും. ദാനസ്ഥാപനകാലത്തു ദാനകൎത്താക്കന്മാരും കാൎയ്യവിചാരകന്മാരും മിഷ്യനറിമാരും ധരിച്ചിരുന്ന അൎത്ഥപ്രകാരം സുറിയാനിസമുദായം എന്നതു, സുറിയാനി സിമ്മനാരി ആൎക്കുവേണ്ടി സ്ഥാപിക്കപ്പെട്ടുകയും അതിന്റെ സ്ഥാപകനായിരുന്ന മെത്രാപ്പോലീത്താ ആരുടെമേൽ ഭരിക്കയും ചെയ്തുവൊ ആ സുറിയാനി ക്രിസ്ത്യാനികൾക്കു മാത്രം സംബന്ധിച്ച പറഞ്ഞ ഒരു നാമമാകുന്നു. വിഗ്രഹാരാധനയുടെയും തിന്മയുടെ മദ്ധ്യത്തിൽ ക്രിസ്തീയ സത്യത്തിന്റെ ശോഭയുള്ള ഒരു സ്തംഭമായി സുറിയാനിസഭ നിലനില്ക്കുന്നതുപോലെതന്നെ മേലിലും അതു മറ്റു സഭകളിൽനിന്നു വേർതിരിഞ്ഞ ഒരു പ്രത്യേക സഭയായിരിക്കണമെന്നു മൺറോസായ്പു ആഗ്രഹിച്ചിരുന്നതായി എഴുതിയിരിക്കുന്നു. എന്നു മാത്രവുമല്ല, സുറിയാനിക്കാൎക്കു അദ്ദേഹം ഉപകാരം ചെയ്തതു ഒരു ജാതി എന്ന നിലയിൽ അല്ല, ഒരു സഭ എന്ന നിലയിൽ ആയിരുന്നു. എന്തെന്നാൽ സുറിയാനിക്കാരുടെ ആത്മീയവും ലൌകികവുമായ ഉൽകൃഷ്ടതയെ കാണുമ്പോൾ അവരുടെ മതത്തിലേക്കു റോമ്മാസുറിയാനിക്കാർ ചേരുവാൻ ഇടവരുമെന്നു മൺറോ എഴുതിയിരിക്കുന്നു. ഈ ഭാഗം ആലോചിക്കുമ്പോൾ സുറിയാനിസഭ ക്രിസ്തീയ സത്യത്തെ പാലിക്കുന്ന ഒരു സത്യസഭയാണെന്നും, അതിൽ സന്മാൎഗ്ഗസംബന്ധമായും മ

തസംബന്ധമായും മറ്റും ഒരു ജീവൻ ഉണ്ടാകണമെന്നു മാത്രമെ അദ്ദേഹത്തിനു ഉദ്ദേശമുണ്ടായിരുന്നുള്ളു എന്നും റാണിയെകൊണ്ടു ഈ മുതൽ തരുവിച്ചപ്പോൾ സുറിയാനി ജാതിയെന്ന നിലയിൽ അദ്ദേഹം ഉദ്ദേശിച്ചിരുന്നില്ലന്നും വെളിവാകുന്നു. മണ്ട്രൂസായും റാണിയും സഹായിക്കണമെന്നു ഉദ്ദേശിച്ച സഭ യാക്കോബായ സഭയാണ. ൧൮൦൬-ൽ മലയാളത്തുവന്ന ഡാക്തർ കെർ അന്ന് മാർത്തോമ്മാ അല്ലെങ്കിൽ യാക്കോബായക്കാർ, റോമ്മാ സുറിയാനിക്കാർ, ലത്തീൻകാർ ഇങ്ങനെ മൂന്നു തരം ക്രിസ്ത്യാനികൾ മാത്രമെ ഇവിടെ ഉണ്ടായിരുന്നുള്ളു എന്നു പറയുന്നു. ബുക്കാനാൻ സുറിയാനിക്കാരെ യാക്കോബായക്കാര എന്നു വിളിച്ചിരിക്കുന്നു. മിഷ്യനരിമാരുടെ വലിയ ബന്ധുവായിരുന്ന പുന്നത്ര ദീവന്നാസ്യോസു മെത്രാൻ ചർച്ചമിഷ്യൻ സമൂഹത്തിനയച്ച എഴുത്തിൽ അന്ത്യോഖ്യായിലെ മാർ ഇഗ്നാത്യോസു പാത്രിയക്കീസിന്റെ ആജ്ഞയിൻകീഴുള്ള മലങ്കര യാക്കോബായ സുറിയാനി സഭയുടെ മെത്രാൻ എന്നു തന്നെക്കുറിച്ചുതന്നെ എഴുതിയിരിക്കുന്നു.

പിന്നെയും ട്റസ്റ്റു സ്ഥാപിച്ച കാലത്തു സുറിയാനി സമുദായം എന്ന നാമം ഒരു ജാതിയെ ഉദ്ദേശിച്ചു പ്രയോഗിച്ചതായിരുന്നു എന്നു പറയുന്ന പക്ഷം സിമ്മനാരി ട്റസ്റ്റികൾ സുറിയാനിസമുദായത്താൽ തിരഞ്ഞെടുക്കപ്പെട്ട സുറിയാനി വിശ്വാസത്തിലുൾപ്പെട്ടവർ ആയിരിക്കണമെന്നു ചെയ്തിട്ടുള്ള തീരുമാനവും പഞ്ചായവിധിയിൽ "സുറിയാനി സമുദായം മുഴുവന്റെയും മെത്രാപ്പോലിത്താ" എന്നും മറ്റും പ്രയോഗിച്ചിരിക്കുന്ന പദങ്ങളും അർത്ഥമില്ലാത്തവയായിവരുന്നു. ട്റസ്റ്റിന്റെ സ്ഥാപനകാലത്തെ സുറിയാനി സമുദായം യാക്കോബായ ആയിരുന്നു എന്നും പഞ്ചായ വിധിയിൽ പ്രസ്താവിക്കുന്ന സുറിയാനി സമുദായം യാക്കോബായയാണന്നും കോടതികൾ തീരുമാനിച്ചിട്ടുമുണ്ടു. ഇതുകൊണ്ടുള്ള അനുമാനം എന്താണന്നുവച്ചാൽ, മുതൽ സ്ഥാപിച്ചതു യാക്കോബായ സുറിയാനിക്കാർക്കുവേണ്ടിയായിരുന്നു. ആംഗ്ലിയാസുറിയാനി, നവീകരണം, അഞ്ചര, രക്ഷണിയർ, ബാപ്റ്റിസ്റ്റർ, ബ്രദർകൾ, ഇങ്ങനെ പല നാമങ്ങളെ എടുത്തു സുറിയാനിശബ്ദം കൂട്ടിച്ചേർത്തു നടക്കുന്നക്കൂട്ടരെ ദാനകർത്താക്കൾ സ്വപ്നഹ ഊഹിച്ചിരുന്നില്ലന്നു സ്പഷ്ടമാകുന്നു.

ഇനി ചോദിക്കുന്നതു എന്തെന്നാൽ മിഷ്യനരിമാർ ട്റസ്റ്റുമുതൽ ഉപയോഗിക്കുന്നതു ആദ്യ ഉദ്ദേശപ്രകാരം യാക്കോബായ സുറിയാനിക്കാരുടെ തനി ആവശ്യത്തിനാണോ. അല്ലന്നല്ലാതെ നിങ്ങൾക്കും പറവാൻ പാടില്ലാ. വിവാദമുതലിന്റെ ആദായം ഇപ്പോൾ വ്യയം ചെയ്യുന്നതു കോട്ടയം ഇംഗ്ലീഷ് സിമ്മനാരിയിൽ ആണ. സിമ്മനാരി വളരെ കാലത്തോളം സി. എം. എസ. സിറിയൻ സിമ്മനാരി എന്നു വിളിക്കപ്പെട്ടിരുന്നു. സുറിയാനി എന്ന പേർ എടുത്തുകളഞ്ഞതു എന്തുകൊണ്ടാണ. അവിടെ ഈ മുതൽ ദുരുപയോഗം ചെയ്യുകയാണന്നു കാണിപ്പാൻ, കോളെജിലെ അദ്ധ്യക്ഷന്മാർ യാക്കോബായ കുട്ടികളെ അവരുടെ മതോപദേശങ്ങൾക്കു വിപരീതമായി

പഠിപ്പിക്കയും, അംഗ്ലിയാ സഭയിൽ അവരെ സ്ഥിരീകരിക്കയും മറ്റു ചെയ്യിട്ടുള്ള അനേകം കൃത്യങ്ങളെ വേണമെങ്കിൽ പറവാനുണ്ടു. ഈ വിധമായ ദുരുപയോഗം അംഗ്ലിയാ ബിഷോപ്പിന്റെ ചാപ്ലേൻ ക്രിസ്ത്യാൻ പെറ്റ്രിയെറ്റു പത്രത്തിലേക്കു ഈയിടെ എഴുതിയ ലേഖനങ്ങളിൽ സമ്മതിച്ചിട്ടുമുണ്ടു.

പഞ്ചായ വിധിപ്രകാരം മൂവായിരം പൂവരാഹൻ "സുറിയാനി സമുദായം" വകയും "സുറിയാനി സമുദായത്തിന്റെ തനി ആവശ്യത്തിനു" ഉപയോഗപ്പെടുത്തേണ്ടതുമാണ. ആ വിധിപ്രകാരം തന്നെ റാണിയുടെ ദാനവും സുറിയാനി സിമ്മനാരിയുടെ പോഷകധനമായി കൊടുക്കപ്പെട്ടതും "സുറിയാനി സമുദായത്തിന്റെ തനി ആവശ്യത്തിനായി" ഉപയോഗപ്പെടുത്തേണ്ടതുമാണ. രണ്ടിനും സ്വത്തുക്കളെ കുറിച്ചും പറഞ്ഞിട്ടുള്ള അവകാശക്രമം ഒന്നുതന്നെയാണ. അംഗ്ലിയാസഭയിൽ ചേൎന്ന സുറിയാനിക്കാൎക്കു പൂവരാഹന്റെമേൽ അവകാശമില്ലെന്നു സമ്മതിക്കുന്നു. സുറിയാനിക്കാരിൽ ഒരു കൂട്ടർ ജാതി എന്ന നിലയിൽ അതിന്മേൽ കൊണ്ടുപോയ അവകാശത്തിൽ യാക്കോബായക്കാൎക്കു മാത്രമെ അവകാശമുള്ളു എന്നു തീരുമാനിച്ചിരിക്കുന്ന ആ സ്ഥിതിക്കു ഒരെ ക്രമത്തിൽ ഉപയോഗപ്പെടുത്തേണ്ടതായി പറയുന്ന റാണിയുടെ ദാനത്തിന്മേൽ യാക്കോബായക്കാർ അല്ലാത്തവൎക്കു എങ്ങിനെ അവകാശമുണ്ടാകുമെന്നു ഇനിക്കറിഞ്ഞുകൂടാ.

യാക്കോബായക്കാരുടെ തനി ആവശ്യത്തിനായി സ്ഥാപിക്കപ്പെട്ട മുതലിന്റെ അനുഭവം പ്രൊട്ടസ്റ്റാന്റുകാൎക്കും ഹിന്ദുമതത്തിൽ നിന്നു ചേൎന്നവൎക്കുമാണ കിട്ടിവരുന്നതു. സത്യസുറിയാനിക്കാൎക്കു അതിൽ വല്ല ഓഹരിയും കിട്ടുന്നുണ്ടെങ്കിൽ അവൎക്കു തനിച്ചായി ഒന്നുമില്ല. അവരുടെ മുതൽ കൊണ്ടു നടത്തപ്പെടുന്ന സിമ്മനാരിയിൽ പഠിക്കണമെങ്കിൽ അവർ ഹിന്ദുക്കളും റോമ്മാക്കാരും കൊടുക്കുന്നതുപോലെയുള്ള ഫീസു കൊടുക്കണം. അംഗ്ലിയാക്കാർ മിഷ്യൻ എജണ്ടന്മാരുടെ മക്കളായിരുന്നാൽ പാതി ഫീസു കൊടുത്താൽ മതി. മിഷ്യനറിമാരുടെ മനഃപൂൎവ്വമായി ഈ സമ്പ്രദായം ട്രസ്റ്റു ലംഘനമല്ലയൊ.

ഇനി നാലാമതായി മറെറാരു ന്യായം പറയട്ടെ. സുറിയാനി സിമ്മനാരി സ്ഥാപിച്ചതു സുറിയാനിക്കാരുടെ മൎയ്യാദയനുസരിച്ചു സുറിയാനിഭാഷയും പുസ്തകങ്ങളും പഠിപ്പിക്കാനാണെന്നും റാണിയുടെ ദാനം അതിനു വിപരീതമായ വകയ്ക്കായിരിക്കയില്ലെന്നും മേൽപറഞ്ഞിട്ടുണ്ടല്ലൊ. പഞ്ചായക്കാർ ഈ മുതൽ മിഷ്യനറിമാരെ ഏല്പിച്ചപ്പോൾ ഈ ഉദ്ദെശം അവൎക്കു അറിയാമായിരുന്നു. അതിനാൽ അവർ വളരെ കാലത്തോളം അവരുടെ സിമ്മനാരിയിൽ ഒരു സുറിയാനിക്ലാസും മല്പാനും വച്ചു നടത്തിവന്നു. ആ കാലമെല്ലാം സിമ്മനാരിക്കു സി-എം-എസ്- സിറിയൻ സിമ്മനാരി എന്നു പേരും ഉണ്ടായിരുന്നു. സുറിയാനി ഭാഷ മതവിഷയങ്ങൾക്കു ഒഴിച്ചുകൂടാത്തതാണെന്നു പറയണമെന്നില്ല. വിത്സൻ ബിഷോപ്പിന്റെ ആലോചനകളിൽ ഒന്നു ഈ ഭാഷയെ ആരാധനയിൽ നിന്നു നീക്കണമെന്നായിരുന്നു. ആ ഉദ്ദെശം സാധിപ്പാൻ

വേണ്ടി മിഷ്യനറിമാർ സുറിയാനി ഭാഷാഭ്യാസനം അശേഷം നിൎത്ത
ൽ ചെയ്കയും അതോടുകൂടി സിമ്മനാരിയുടെ പേരിൽ നിന്നു സുറിയാ
നി എന്ന വാക്ക എടുത്തുകളകയും ചെയ്തു. ഇതു വേറൊരു ട്റസ്റ്റു
ലംഘനമല്ലയൊ?. (തുടരും)

---

സൎവ്വശക്തനായി കാതൽത്വം തിങ്ങപ്പെട്ടിരിക്കുന്ന നിത്യന്റെ
തിരുനാമത്തിൽ തനിക്ക സ്തുതി. ഊൎശ്ലെം സിംഹാസ
നത്തിന്റെ ഏലിയാസു മാർ ഈവാന്നിയോ
സു മെത്രാപ്പോലീത്തായിൽ നിന്നും.

---

സകലത്തിന്മേലും താല്പൎയ്യമുള്ളവനും സൎവ്വശക്തനുമായ ദൈവ
ത്തിന്റെ കരുണയാൽ കാക്കപ്പെട്ടിരിക്കുന്ന മലബാറിലുള്ള നമ്മുടെ
മക്കളായ വെടിപ്പുള്ള പട്ടക്കാരുടെയും വെണ്മയുള്ള ശെമ്മാശന്മാരു
ടെയും പരിശോധിക്കപ്പെട്ട മല്പാന്മാരുടെയും സ്വാതന്ത്ര്യമുള്ള ശാസ്ത്രി
കളുടെയും വിശ്വസ്ത എപ്പിത്രോപ്പന്മാരുടെയും ഭരണക്കാരുടെയും ബ
ഹുമാനമുള്ള വൃദ്ധന്മാരുടെയും ഏകാന്തമുള്ള കച്ചവടക്കാരുടെയും പ്ര
ഭുക്കന്മാരുടെയും ഭരണക്കാരുടെയും പുരുഷന്മാരുടെയും സ്ത്രീകളുടെയും
കന്യകകളുടെയും ശോഭയുള്ള വാലിഭക്കാരുടെയും വെടിപ്പുള്ള പൈ
തങ്ങളുടെയും നിൎമ്മലതയുള്ള ശിശുക്കളുടെയും വലിയവരുടെയും ചെ
റിയവരുടെയും നിറുകകൾ മേൽ ദിവ്യ കൃപയും സ്വൎഗ്ഗീയ വാഴ്വും.
വന്നാവസിക്കുമാറാകട്ടെ-

ദൈവമാതാവായ വിശുദ്ധ മറിയാമ്മിന്റെയും സകല ശുദ്ധി
മാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാൎത്ഥനകളാൽ രഹസ്യവും പ
രസ്യവുമായ അവരുടെ സകല ശത്രുക്കളിൽ നിന്നും ദിവ്യ ആംശിയം
അവരെ കാത്തുകൊള്ളുമാറാകട്ടെ ആമ്മീൻ.

വീണ്ടും നമ്മുടെ വാഴ്വും സമാധാനവും നിങ്ങൾക്ക തന്നതി
ന്റെ ശേഷം നിങ്ങളുടെ സുഖവൎത്തമാനത്തെപ്പറ്റി ചോദിച്ചുകൊ
ള്ളുന്നു. സൎവ്വശക്തനായ കൎത്താവിന്റെ ശക്തിയിൽ നിങ്ങൾ സന്തോ
ഷിപ്പാനും നിങ്ങൾക്ക ദീൎഘായുസ്സും ഏകാന്തസം വത്സരങ്ങളും തന്നു നി
ങ്ങളെ രക്ഷിക്കുന്ന അത്യുന്നതനായ ദൈവത്തിന്റെ രക്ഷയിൽ നി
ങ്ങൾ ആനന്ദിപ്പാനുമായി, ആത്മീയ ആശ്വാസവും ശരീര സൌഖ്യ
വും നിങ്ങൾക്കുണ്ടാകുവാനായിട്ടു നാം കരുണയുള്ള ദൈവത്തോടു പ്രാ
ൎത്ഥിക്കുന്നു. എന്നാൽ നമ്മുടെ ബലഹീനതയെപറ്റി നിങ്ങൾ ചോ
ദിക്കുന്നു എങ്കിൽ ഈ എഴുത്തെഴുതുന്ന നാഴികയിൽ ദൈവത്തിനു
കൃതജ്ഞത അൎപ്പിച്ചുകൊണ്ടു അത്യുന്നതന്റെ കൃപയാൽ സൌഖ്യമാ
യിരിക്കുന്നു. ഇപ്പോൾ അധികാരികളുടെ അധികാരി നിങ്ങൾക്കു സ
ഹായിക്കുന്നവനും തുണയ്ക്കുന്നവനും ആയിരുന്നു നിങ്ങളെ മറക്കാതെ
ഉന്നതപ്പെട്ടിരിക്കുന്ന തന്റെ സിംഹാസനത്തിൽ മുമ്പാകെ നിങ്ങൾ
ക്കു പൂൎണ്ണധൈൎയ്യവും മനഃപ്രസാദവും തരുവാനായിട്ടു തന്നോടു നാം
അപേക്ഷിച്ചു പ്രാൎത്ഥിക്കുന്നു. അതു ദൈവത്തെ പ്രസാദിപ്പിച്ചു ത

ന്റെ ഇഷ്ടം പ്രവൃത്തിച്ചിട്ടുള്ള ദീഘദശിമാരുടെയും ശ്ലീഹന്മാരുടെ
യും സകല നീതിമാന്മാരുടെയും പ്രാൎത്ഥനകളാൽ തന്നെ ആമ്മീൻ.

നമ്മുടെ കൎത്താവു യെശുമ്ശീഹായുടെ, കബറിന്റെയും സെ
ഹ്യോൻ മാളികയാകുന്ന മൎക്കോസ് ഏവൻഗെലിസ്തായുടെ ഭവനമാ
കുന്ന നമ്മുടെ പള്ളിയുടെയും ബഹുമാനത്തിന്നായി ബഹുമാനപ്പെട്ട
മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായുടെയും ശേഷമുള്ള ബഹു
മാനപ്പെട്ട മെത്രാപ്പോലിത്തന്മാരുടെയും ഉത്സാഹത്താലും താല്പൎയ്യ
ത്താലും നിങ്ങൾ പണിയിപ്പിച്ചയച്ച വലിയ കുരിശു നമുക്കു കിട്ടി എന്നു
ള്ള വിവരം നന്ദിപൂൎവ്വം നിങ്ങളെ അറിയിച്ചുകൊള്ളുന്നു. പെട്ടി തു
റന്നു കുരിശു എടുത്തപ്പോൾ നമുക്കും നമ്മുടെ മക്കളായ പട്ടക്കാൎക്കും ദയ
റായക്കാൎക്കും ശേഷം ഇവിടെയുള്ള നമ്മുടെ ആളുകൾക്കും അന്യന്മാ
രായ ആളുകൾക്കും വളരെ സന്തോഷം ഉണ്ടായി. ജീവനുള്ള സ്ലീബാ
യുടെ ബഹുമാനത്തിനു യോഗ്യമായിരിക്കുന്നപ്രകാരം അതിനെ കൊ
ണ്ടുപോയി വലിയ ആഘോഷത്തോടെ ശുദ്ധീകരിച്ചു. അപ്പോൾ ത
ന്നെ നിങ്ങൾക്കും നിങ്ങളുടെ മരിച്ചുപോയവൎക്കും വേണ്ടി ഞങ്ങൾ
പ്രാൎത്ഥനകളും അപേക്ഷകളും കഴിച്ചു. പിറെറ ഞായറാഴ്ച നിങ്ങളു
ടെ മരിച്ചുപോയവരുടെ ആത്മാക്കൾക്കു വേണ്ടി പൊതുവിന്നടുത്ത
കുൎബ്ബാന ചൊല്ലുകയും അതിൽ ഊൎശ്ലേം പള്ളിയുടെ ബഹുമാനത്തി
ന്നായി ഉത്സാഹിച്ചു ഇതിൽ സംബന്ധപ്പെട്ടവരെ എല്ലാവരെയും
ഓൎക്കുകയും "എന്റെ ബഹുമാനത്തിൻ കാലുകളുടെ സ്ഥലത്തിന്നു"
എന്നു ഏശായ പറഞ്ഞിരിക്കുന്നതിനെ സകല പള്ളികളുടെ മാതാവാ
യ ഊൎശ്ലേമിനു കാഴ്ച അയച്ചവരുടെ ബഹുമാനത്തിന്നായി ജന
ത്തോടു പ്രസംഗിക്കയും ചെയ്തു. രക്ഷയ്ക്കുടുത്ത കബറിന്റെ ഉടയവ
നായ നമ്മുടെ കൎത്താവെശുമ്ശീഹാ, നീതിമാനായ ഹാബേലിന്റെ
കാഴ്ചയെ പോലെയും പാൎസ്യരാജാക്കന്മാരുടെ കാഴ്ചകൾ പോലെയും
വിധവയുടെ കാശു പോലെയും നിങ്ങളുടെ കാഴ്ചയെയും നേച്ചകളെ
യും തന്റെ കരുണയാൽ കൈക്കൊണ്ടു നിങ്ങൾക്കും നിങ്ങളുടെ മരിച്ചു
പോയവൎക്കും സ്വൎഗ്ഗരാജ്യത്തിൽ നല്ല കൂലി തരട്ടെ. ബലഹീനന്മാരാ
യ ഞങ്ങൾ, നമ്മുടെ കൎത്താവിന്റെ കബറിങ്കലുള്ള ക്യംതാ പള്ളിയി
ലും സെഹ്യോൻ മാളികയാകുന്ന മൎക്കോസ ഏവൻഗെലിസ്തായുടെ ഭ
വനമാകുന്ന നമ്മുടെ പള്ളിയിലും നമ്മുടെ കൎത്താവും തന്റെ വി: ശി
ഷ്യന്മാരും കൂടെ താമസിച്ചിട്ടുള്ള ശേഷം വെടിപ്പും ശുദ്ധവുമുള്ള എല്ലാ
സ്ഥലങ്ങളിലുമുള്ള പ്രാൎത്ഥനകളിലും കുൎബ്ബാനകളിലും നിങ്ങളെയും
ശേഷമുള്ള നമ്മുടെ ജനത്തെയും മറക്കുന്നില്ലാ.

നമ്മുടെ ആത്മീയ മക്കളെ! ലോകത്തിലുള്ള സകല ജനങ്ങളും
ആണ്ടുതോറും ഊൎശ്ലേമിൽ വന്നു വന്ദിക്കയും നമ്മുടെ കൎത്താവിന്റെ
കബറിനെയും ഗൊഗുൽത്തായെയും ബേത്ലെഹം കല്ലുടാവിനെയും
ശേഷം വെടിപ്പുള്ള സ്ഥലങ്ങളെയും ബഹുമാനിക്കയും അവയാൽ
വാഴ്ത്തപ്പെടുകയും ചെയ്യുന്നതുപോലെ ഇൻഡ്യാക്കാർ ചെയ്യാത്തതു
എന്തുകൊണ്ടാകുന്നു? എന്നു മറ്റു ആളുകൾ എപ്പോഴും നമ്മോടു ചോ

ിക്കുന്നു. ബഹുമാനപ്പെട്ട മാർ ഗ്രീഗോറിയോസ് മെത്രാപ്പൊലീത്താ
യും കൂടെയുള്ള പട്ടക്കാരും വന്നു സമാധാനത്തോടു പോയതിനാൽ ആ
ണ്ടുതോറും പട്ടക്കാരും ദയറായക്കാരും ജനങ്ങളും വന്നുകൊണ്ടിരിക്കുമെ
ന്നു ഞങ്ങൾ വിചാരിച്ചു. നിങ്ങളിൽ ആരെയും ഇതുവരെയും കാ
ണ്മാൻ സംഗതിയായില്ലാ- നിങ്ങൾ വരുന്നതിനാൽ മററു ജാതികളു
ടെ മുമ്പാകെ ഞങ്ങൾക്കു പ്രശംസ ഉണ്ടാകയും നിങ്ങൾക്കു നല്ല ഓൎമ്മ
ഉണ്ടാകുകയും നിങ്ങളെ കാണുന്ന എല്ലാവനും നിങ്ങൾ ഇൻഡ്യയിലു
ള്ള നമ്മുടെ അനുഗ്രഹിക്കപ്പെട്ട മക്കൾ ആകുന്നു എന്നു അറികയും അ
ങ്ങിനെ ഞങ്ങളുടെ സന്തോഷം നിങ്ങളിൽ പൂൎത്തിയാകയും ചെയ്യും.

നമ്മുടെ കൎത്താവായ യേശുമ്ശിഹാ ഈ ലോക ഊർശ്ലെമിൽ
വച്ചു നിങ്ങളെ കാണുന്നതിനു ഞങ്ങളെ യോഗ്യന്മാരാക്കുകയും ഞ
ങ്ങളെയും നിങ്ങളെയും സ്വൎഗ്ഗീയ ഊർശ്ലെമിൽ നീതിമാന്മാരോടും
പുണ്യവാന്മാരോടും കൂടെ തന്റെ ശ്രേഷ്ഠതയിൻ മഹത്വത്തിനു യോ
ഗ്യന്മാരാക്കുകയും ചെയ്യുന്നതിനു തന്നോടു ഞങ്ങൾ പ്രാൎത്ഥിക്കുന്നു.

ബലഹീനനും പാപിയുമായ നാം തന്റെ കരുണയോടു പ്രാ
ൎത്ഥിക്കുന്നതെന്തെന്നാൽ കൎത്താവു തന്റെ കരുണയാൽ നിങ്ങൾക്കു
നന്മകളെയും വാഴ്വുകളെയും വെടിപ്പുള്ളതും ഫലമുള്ളതുമായ മഴ
കളെയും തന്നു തന്റെ നൽവരങ്ങളെ നിങ്ങൾ എല്ലാവരുടെ മേലും
ചിന്തി നിങ്ങളുടെ ദശാംശങ്ങൾക്കും കാഴ്ചകൾക്കും പകരം ഒന്നു മുപ്പ
തായും അറുപതായും നൂറായും നിങ്ങൾക്കു താൻ പ്രതിഫലം തരിക
യും നിങ്ങൾ എല്ലാ നന്മകളിലും വൎദ്ധിക്കേണ്ടതിനു ഈ ലോകത്തിൽ
യാതൊരു കുറവും നിങ്ങൾക്കു വരുത്താതിരിക്കയും ചെയ്യട്ടെ- തിന്മ
പ്പെട്ടവൻ വിതയ്ക്കുന്ന ഉപദ്രവിക്കുന്ന കളകളേയും ഞെരുക്കുന്ന മുള്ളു
കളെയും നിങ്ങളിൽ നിന്നു താൻ നീക്കി സന്തോഷങ്ങളുടെ കാലങ്ങളെ
യും ഏകാന്തമുള്ള സംവത്സരങ്ങളെയും നിങ്ങൾക്കു തന്നു എന്നുമെന്നേ
ക്കും നിങ്ങളുടെ ഹൃദയങ്ങളിലും നിങ്ങളുടെ ഇടയിലും തന്റെ സ്നേഹം
താൻ വിതയ്ക്കുമാറാകട്ടെ. സത്യവിശ്വാസത്തിൽ നിങ്ങളെ നിരക്കുസി
ന്ന സകലവിപരീതികൾക്കും എതിരായി നിങ്ങളെ താൻ ഉയൎത്തുകയും
തിന്മപ്പെട്ടവന്റെ വിരുദ്ധങ്ങളിൽ നിങ്ങൾ ഇടറാതിരിക്കേണ്ടുന്നതി
ന്നു നീതിയുടെ വഴികളെ കൎത്താവു നിങ്ങൾക്കു ഒരുക്കി തരികയും നി
ങ്ങളുടെ സത്യവിശ്വാസത്തിന്നെതിരായി ഉയരുന്ന എല്ലാവനെയും
നിങ്ങളുടെ കാലുകളുടെ കീഴിൽ താൻ താഴ്ത്തുകയും ചെയ്യുമാറാകട്ടെ.
കൎത്താവു നിങ്ങളുടെ കടങ്ങളെ പരിഹരിക്കയും നിങ്ങളുടെ പാപങ്ങ
ളെ ക്ഷമിക്കയും നിങ്ങളുടെ മുമ്പാകെ തന്റെ കരുണയുടെ വാതിലി
നെ തുറക്കയും ചെയ്യുമാറാകട്ടെ- ബലമുള്ളതായ തന്റെ വലത്തു കൈ
നിങ്ങളുടെ ഹൃദയങ്ങളിൽ നിന്നും നിങ്ങളുടെ ഇടയിൽനിന്നും കൊ
ള്ളുന്നതായ അസൂയയേയും ദ്വേഷതയേയും അത്യാഗ്രഹികളും അനുസ
രണമില്ലാത്തവരുമായ മനുഷ്യരുടെ കലഹങ്ങളെയും ഭിന്നതകളെയും
വിരുദ്ധങ്ങളെയും മൂലനാശം ചെയ്യട്ടെ. ജീവിപ്പിക്കുന്നതായ തന്റെ
കല്പനകളെയും ന്യായപ്രമാണങ്ങളെയും നിങ്ങൾ ആചരിക്കേണ്ടതി

ൻ ദൈവം നിങ്ങളുടെ വിചാരങ്ങളെയും നിറപ്പാക്കമാറാകട്ടെ. ദൈ
വം ന്യായവിധിയുടെ ദിവസത്തിൽ തന്റെ തിരുമുമ്പാകെ പ്രസാദ
വും ധൈര്യവും നിങ്ങൾക്കു തരികയും, നിങ്ങളെയും നിങ്ങളുടെ മരി
ച്ചുപോയവരെയും തന്റെ വലത്തുഭാഗത്തു നിൎത്തുകയും എന്റെ പി
താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ! ലോകാരംഭത്തിന്നുമുമ്പ നിങ്ങ
ൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യത്തെ വന്നുപ്രവേശിച്ചു അവകാശി
ച്ചുകൊൾവിൻ എന്നുള്ള സന്തോഷിപ്പിക്കുന്ന ശബ്ദം നിങ്ങളെ താൻ
കേൾപ്പിക്കുകയും ചെയ്യുമാറാകട്ടെ. അതു ജീവന്റെയും പ്രകാശത്തി
ന്റെയും മാതാവായ ദൈവമാതാവായ മൎത്തമറിയാമിന്റെയും ആ
ദിമുതൽ തന്നെ പ്രസാധിപ്പിച്ച ശ്ലീഹന്മാരുടെയും പ്രാൎത്ഥനകളാൽ
തന്നെ ആമ്മീൻ.

നമ്മുടെ കൎത്താവിന്റെകൃപ നിങ്ങളോടുകൂടെ ഉണ്ടായിരിക്കട്ടെ.
ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി.
൧൦൬൦ മിഥുനം ൨൩-ാം ൹
ഊർശ്ലേമിൽ നിന്നും.

## നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പൊലീത്താ എഴുത്തു.

---

മലങ്കര ഇടവകയിലുള്ള എല്ലാ പള്ളികളിലേയും വികാരിമാരും
ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെ
ന്നാൽ നിങ്ങൾക്കു വാഴ്വ.

പ്രിയമുള്ളവരെ! ഈ കല്പനയുടെയും വിശുദ്ധന്റെ കബറി
ന്റെയും സെഹ്യോൻ മാളികയാകുന്ന ഊർശ്ലേമിലുള്ള നമ്മുടെ പ
ള്ളിയുടെയും ബഹുമാനത്തെപ്പറ്റി ഈ ഒരവസ്സരത്തിൽ നിങ്ങളോ
ടു രണ്ടു വാക്കു പറയുന്നതു സന്ദൎഭോചിതമെന്നു നാം വിചാരിക്കുന്നു.
രഹസ്യങ്ങളുടെ മാളികയും സകല പള്ളികളുടെയും മാതാവുമായ ഈ
പള്ളി മറ്റെതെങ്കിലും മതക്കാരുടെ കൈവശമായിരുന്നു എങ്കിൽ
എന്തുമാത്രം പുകഴ്ചയും മാനവും ഉണ്ടായിരുന്നേനെ. എന്നാൽ നമ്മു
ടെ കൈവശം ഇതിരിക്കയാൽ ഇതിനു കേൾവിയൊ നാമമൊ ഇല്ലാ.
ഇതിനെപ്പറ്റി ആരും അറിയുന്നതുമില്ലാ. നമ്മുടെ പള്ളിയാകുന്ന
ഈ സെഹ്യോൻ മാളികയിൽ വച്ചു നമ്മുടെ കൎത്താവും തന്റെ ശ്ലീ
ഹന്മാരും കൂടെ പെസഹാ ഭക്ഷിക്കയും തിരുവത്താഴം കഴിക്കയും ചെ
യ്തു. ഇങ്ങിനെ രഹസ്യങ്ങൾ നിറവേറിയിരിക്കുന്ന ഈ സ്ഥലം വി
ലയേറിയ രത്നങ്ങളെക്കാൾ എത്രയൊ വിലയേറിയതാകുന്നു. ഇതി
ന്റെ വിലയെ മതിപ്പാൻ കഴിയുന്നതും അല്ലല്ലൊ. ഊർശ്ലേമിൽ
ഇതു കൂടാതെ നമുക്കുണ്ടായിരുന്ന അനേകം പള്ളികളും ഇതര മത
ക്കാർ അപഹരിച്ചു. ഇതിനുവേണ്ടിയിട്ടും അവർ നമ്മുടെ പിതാക്ക
ന്മാരെ വളരെ ഉപദ്രവിക്കയും കൊല്ലുകയും ചെയ്തു. സകലവും പോ
യാലും ഈ വിലയേറിയ സ്ഥലം പോകരുതെന്നുള്ള കരുതലോടെ
പിതാക്കന്മാർ തങ്ങളുടെ രക്തം ചിന്തി. ഇങ്ങിനെ അവർ തങ്ങളുടെ

രക്തത്താൽ നമുക്കായി കാത്തുകൊണ്ടുവന്ന ഈ സ്ഥലത്തെ, ഉപദ്രവങ്ങളും പീഡകളും കൂടാതെ വളരെ ആശ്വാസത്തിലും അടക്കത്തിലും ഇരിക്കുന്നവരായ നാം, അലങ്കരിപ്പാൻ എത്രയൊ കടക്കാരാകുന്നു. വിശുദ്ധ സ്ഥലത്തിന്റെ അലങ്കാരത്തിനായി നമ്മുടെ കൎത്താവിന്റെ തിരുനാമം നിമിത്തം നാം ചെയ്യുന്ന സകലത്തിലും ഈ ലോകത്തിലും ആലോകത്തിലും നമുക്കു പ്രതിഫലമുള്ളതാകുന്നു. ഇപ്പൊൾ നാം അയച്ചു കുരിശിന്നെപ്പറ്റി അവിടെയുള്ളവൎക്കു വലിയ സന്തോഷവും ശേഷമുള്ളവരുടെ ഇടയിൽ നമ്മെപ്പറ്റി അവൎക്കു പ്രശംസയും ഉണ്ടല്ലൊ. കൂടാതെ നാം എല്ലാവരെയും നമ്മുടെ മരിച്ചുപോയവരെയും വിശുദ്ധ കബറുങ്കലും എല്ലാ പരിശുദ്ധ സ്ഥലത്തും അവർ ഓൎക്കുകയും ചെയ്യുന്നുവല്ലൊ.

അതിനാൽ ഓരോരുത്തനും അവനവന്റെ ശക്തിക്കു തക്കവണ്ണമുള്ള കാഴ്ചകൾ ഈ സ്ഥലത്തേക്കു അയച്ചുകൊടുക്കുന്നതു വാഴ്വും അനുഗ്രഹവും ആകുന്നു. ഇതിനാൽ അയച്ചുകൊടുക്കണമെന്നു നാം നിൎബ്ബന്ധിക്കയല്ലാ. എന്നാലൊ അങ്ങിനെ ചെയ്യുന്നതു എല്ലാ വിധത്തിലും അനുഗ്രഹമാകുന്നു എന്നു ഓൎപ്പിക്കമാത്രം ചെയ്യുകയാകുന്നു.

വിശുദ്ധ കബറിന്റെ ഉടയവനായ നമ്മുടെ കൎത്താവേശുമ്ശിഹായുടെ കൃപ നിങ്ങൾ എല്ലാവരോടും കൂടെ ഉണ്ടായിരിക്കട്ടെ.

ആ ദൈവമാതാവായ മറിയാമ്മിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനകളാൽതന്നെ ആമ്മീൻ.

ആകാരത്തിലുള്ള ഞങ്ങളുടെ ബാവാ ഇത്യാദി-
൧൦൭൨ ചിങ്ങം ൧൨-ാം നു-
പരുമല സിമ്മനാരിയിൽ നിന്നും

---

## ചൎച്ചമിഷ്യൻ സമൂഹവും കിഴക്കിന്നടുത്ത സഭകളും.

സുറിയാനിക്കാരുടെയും മറ്റു ചില കിഴക്കൻ സഭകളുടെയും ഉയൎച്ചയെ കാംക്ഷിച്ചു ചൎച്ചമിഷ്യൻ സമൂഹം ചെയ്യുന്ന വേലകളെ ഈ സഭകൾ അനുഭവിച്ചുംകൊണ്ടു നന്ദികേടു കാണിക്കുന്നതായി മലയാള മിത്രം പ്രസ്താവിച്ചതിനു കഴിഞ്ഞ പത്രികയിൽ ഞങ്ങളും അംഗ്ലിയാ സഭയിൽ ഒരു അപ്രധാന സ്ഥിതി വഹിക്കുന്ന മഹാന്മാരിൽ ഒരുവനായ അസിസ്റ്റന്റ ഇഞ്ചിനീർ മിസ്റ്ററർ ജോൺ കയ്യൻ അവർകളും മറുപടി പറഞ്ഞിട്ടുണ്ടല്ലൊ. സുറിയാനിക്കാരെ സംബന്ധിച്ചടത്തോളം കുററഖണ്ഡത്തിൽ ചേൎക്കപ്പെടേണ്ടതു മിഷ്യനറിമാർ ആണെന്നു മിസ്റ്ററർ കയ്യൻ സയുക്തം സ്ഥാപിച്ചിട്ടുണ്ടു. അദ്ദേഹം തന്റെ മറുപടിയിൽ പ്രസ്താവിച്ചിട്ടുള്ള ന്യായങ്ങളും ലക്ഷ്യങ്ങളും സിദ്ധാന്ത മനസ്സു കൂടാതെ വായിക്കുന്ന ആരെയും സമ്മതിപ്പിക്കത്തക്കവയാണെന്നു, പഠിപ്പുള്ള പല അംഗ്ലിയാക്കാരും ഞങ്ങളോടു സമ്മതിച്ചു പറഞ്ഞിരിക്കുന്നു. എങ്കിലും അവ മിത്രപത്രാധിപരെ ബോദ്ധ്യപ്പെടുത്തത്തക്കവല്ലന്നു അദ്ദേഹം മിസ്റ്ററർ കയ്യന്റെ ലേഖനത്തെക്കുറിച്ചു പറഞ്ഞിട്ടുള്ള ഒരു സൂചന കൊണ്ടു കാണാം. സൂൎയ്യൻ പ്രകാശിക്കുമ്പൊൾ അൎദ്ധരാത്രിയാണെന്നു പറഞ്ഞെങ്കിൽ മാത്രമെ മിത്രം സമ്മതിക്കയൊള്ളു.

സെപ്ടംബർ മാസത്തെ മിത്രത്തിൽ ഒരു തുടൎച്ചപ്രസംഗം ഈ പ്രമെയത്തെക്കുറിച്ചുതന്നെ കാണുന്നു. ഇതിൽ സുറിയാനിക്കാരെ ഒഴിച്ചുള്ള കിഴക്കൻസഭകളെയാണ അധികമായി സൂചിപ്പിച്ചിരിക്കുന്നതു.

യെറുശലേമിൽ ഒരു അംഗ്ലിയാബിഷോപ്പിനെ സ്ഥാപിച്ചശേഷം ആ ബിഷോ

പ്പു പഴയ സഭകളിൽനിന്നു ആളുകളെ ചേൎക്കുന്നതായി ഹൈചൎച്ചുകാർ ആരോപിച്ചു കുറ്റം വിചാരണ ചെയ്തതിൽ അംഗ്ലിയാസഭയിലേക്കു ചേരണമെന്നു മനഃപൂൎവ്വമായി ആഗ്രഹിക്കുന്നവരെ ചേൎക്കാമെന്നു ആൎച്ച്ബിഷോപ്പു അനുവദിച്ചു. ആ രീതിയിലാണ മലയാളത്തും മിഷ്യന്റെ വേല നടത്തിവരുന്നതെന്നാണ മിത്രം പറയുന്നതു. ബലത്താൽ ചേൎക്കുന്നതായാൽ അതു കുറ്റകരമാണെന്നും അതിനു മാൎഗ്ഗത്തിൽ ചേൎക്കുന്ന എന്നൎത്ഥമുള്ള പ്രൊസലൈററിസം എന്നു പറയാമെന്നും മനസ്സോടെ വരുന്നവരെ പ്രൊസലൈററു ചെയ്യുകയല്ലെന്നും കൂടെ മിത്രം അഭിപ്രായപ്പെടുന്നുണ്ടു.

എന്നാൽ യെറുശലേം അംഗ്ലിയാ ബിഷോപ്പിന്റെ നടപടിയെക്കുറിച്ചു മിത്രം പറയുന്നതിലും ചില പിശകുകൾ ഇല്ലാതില്ല. യെറുശലേമിൽ ഒരു അംഗ്ലിയാബിഷോപ്പിനെ ആദ്യം നിയമിപ്പാനുണ്ടായ കാരണം കിഴക്കെദേശങ്ങളിൽ വന്നുതാമസിക്കുന്ന ഇംഗ്ലണ്ടുകാരുടെയും ജെൎമ്മൻകാരുടെയും സംരക്ഷണയ്ക്കുവേണ്ടി മാത്രവും പ്രുഷ്യാ രാജാവിന്റെ അഭിപ്രായം അനുസരിച്ചും ആയിരുന്നു. ൧൮൪൧-ൽ ആലക്സണ്ടർ എന്നൊരാളെ ആദ്യ ബിഷോപ്പായി നിയമിച്ചു. യെറുശലേം അംഗ്ലിയാ സഭയുടെ അധികാരത്തിൽ വയ്ക്കുവാൻ പാടില്ലാത്ത ഒരു ഇടവകയാണെന്നുള്ള സങ്കല്പത്തിന്മേൽ "യെറുശലേമിന്റെ ബിഷോപ്പ" എന്നു പേരു പോലും പറവാൻ പാടില്ലെന്നും "യെറുശലേമിൽ താമസിക്കുന്ന ഇംഗ്ലണ്ടിലെയും അയൎലണ്ടിലെയും സഭയുടെ ബിഷോപ്പ" എന്നു മാത്രമെ പേർ പറവാൻ പാടുള്ളു എന്നുമാണ നിശ്ചയിച്ചതു. ഈ ബിഷോപ്പിന്റെ അധികാരം "പലസ്തീൻ, സുറിയാ, ഇജിപ്തു, അബിസീനിയാ, ഈ ദേശങ്ങളിൽ ഉള്ള ഇംഗ്ലീഷു പട്ടക്കാരുടെയും ജനങ്ങളുടെയും മേൽ" മാത്രമായിരുന്നു. കിഴക്കെസഭകളോടു യാതൊരു ഇടപാടും കൂടാതിരിക്കണമെന്നു ഇതിൽ ഒരു വ്യവസ്ഥ ഉണ്ടായിരുന്നു. അന്നത്തെ ആൎച്ച്ബിഷോപ്പ ഹൌലി എഴുതിയ എഴുത്തിൽ "ഞങ്ങളുടെ സഭക്കാരായി അവിടങ്ങളിൽ ഉള്ള പട്ടക്കാരുടെയും ജനങ്ങളുടെയും മേൽ ആത്മീയ മേൽവിചാരം നടത്തുവാൻ" മാത്രമാണെന്നും "കിഴക്കെസഭകളിലെ മെത്രാന്മാരുടെ അധികാരാതൃത്തിയിൽ യാതൊരു സംഗതിയിലും പ്രവേശിപ്പാൻ" അനുവാദമില്ലെന്നും കൂടെ പ്രസ്താവിച്ചിരുന്നു. (മിഷ്യനറി രജിസ്റ്റർ നോക്കുക) ഈ വിധമായ അധികാരത്തോടു കൂടെ നിയമിക്കപ്പെട്ട ഒരു ബിഷോപ്പു കിഴക്കരുടെ അധികാരാതൃത്തിയിൽ പ്രവേശിച്ചു ചില പ്രവൃത്തികൾ നടത്തി എന്നു മിത്രം പകൎത്തിയിരിക്കുന്ന റിപ്പോൎട്ടുകളാൽ കാണാം. ഇതിൽവച്ചു വളരെ ആവലാധികളും ഹരജികളും ഉണ്ടായി എന്നും മിത്രം സമ്മതിക്കുന്നു. അതിൽ ചൎച്ച്മിഷ്യന്റെ പേരിലും ബിഷോപ്പിന്റെ പേരിലും യാതൊരു കുറവുമില്ലെന്നു മിത്രം അനുമാനിച്ചുകൊണ്ടാൽ മിഷ്യനെ നീതീകരിക്കാമെന്നു ഞങ്ങൾക്കു തോന്നുന്നില്ല. മിഷ്യന്റെ പ്രവൃത്തിയെ ആൎച്ച്ബിഷോപ്പ മുതൽപേർ നീതികരിച്ചതായി മിത്രം പറയുന്നു. ശരിതന്നെ. ആൎച്ച്ബിഷോപ്പിനു ഇങ്ങനെ അല്ലാതെ എന്തു ചെയ്യാം. സി. എം. എസിന്റെ പ്രവൃത്തിയെ കുറ്റപ്പെടുത്തിയാൽ ബഹുജനങ്ങൾക്കു ആ സമൂഹത്തെക്കുറിച്ചു ദുരഭിപ്രായം ഉണ്ടാകും, പണം പിരിവു ചുരുങ്ങിപ്പോകും, സകല വേലകളും മുടങ്ങും, ഈ വിഷമതകളെ ആലോചിച്ചിട്ടു ആൎച്ച്ബിഷോപ്പ മിഷ്യനെ നീതീകരിച്ചതാണെന്നു ധാരാളം ലക്ഷ്യം ഉണ്ടു. ആലക്സാണ്ടർ ബിഷോപ്പിന്റെ പിന്തുടൎച്ചക്കാരനായി ൧൮൪൬-ൽ ഗോബാററും ൧൮൭൯-ൽ ബാൎക്ലെയും നിയമിക്കപ്പെട്ടു. ബാൎക്ലെ ബിഷോപ്പ മരിച്ചപ്പോൾ, യെറുശലേമിൽ ഇനി ബിഷോപ്പ വേണ്ടെന്നുവച്ചുകളഞ്ഞു. സി. എം. എസിന്റെ പ്രവൃത്തിയെ ആൎച്ച്ബിഷോപ്പ പുറമെ നീതികരിച്ചു എങ്കിലും വാസ്തവത്തിൽ അവയെ തൃപ്തികരമായി വിചാരിച്ചിരുന്നില്ലെന്നും അവരുടെ ന്യായരഹിതമായ പ്രവൃത്തിയുടെ ഫലമായി യെറുശലേമിൽ ബിഷോപ്പ വേണ്ടെന്നുവച്ചതാണെന്നും ഇതുകൊണ്ടു സ്പഷ്ടമാകുന്നു. എന്നാൽ യെറുശലേമിൽ ഒരു അംഗ്ലിയാബിഷോപ്പിനെ പിന്നീടു വീണ്ടും നിയമിക്കയുണ്ടായി. അതിന്റെ കാരണം എന്താണെന്നു വച്ചാൽ, കപ്രൊസ് ദ്വീപു, ഇജിപ്തും ഇംഗ്ലീഷ ഗവൎമ്മെണ്ടിന്റെ ആധീനത്തിൽ വന്നതിനോടു കൂടി കിഴക്കെ ദേശങ്ങളിൽ വെള്ളക്കാരുടെ താമസം വൎദ്ധിച്ചുവന്നതിനാൽ അവരുടെ സംരക്ഷണക്കായി ഒരു ബിഷോപ്പ വേണമെന്നു കണ്ടു. "അംഗ്ലിയാക്കാൎക്കായിട്ടു മാത്രം" നിയമിച്ചു എന്നാണ ഞങ്ങൾ വായിച്ചിരിക്കുന്നതു. മിത്രം പകൎത്തിയിരിക്കുന്ന റിപ്പോൎട്ടുകളും ഞങ്ങൾ മേൽ പകൎത്തിയ സംഗതികളും കൂട്ടിനോക്കുമ്പോൾ സുറിയാനിക്കാരല്ലാത്ത കിഴക്കൻ ക്രിസ്ത്യാനികളുടെ ഇടയിലെ സി. എം. എസിന്റെ പ്രവൃത്തിയും ഇംഗ്ലണ്ടിൽ മൊത്തത്തിൽ കുറ്റകരമായിട്ടാണ എണ്ണപ്പെട്ടിരുന്നതെന്നു വെളിവാകുന്നു.

അനന്തരം, മിഷ്യന്റെ സാമൎത്ഥ്യംകൊണ്ടു പരദേശ സുറിയാനിക്കാരിൽ ഉണ്ടാ

ഷിട്ടുള്ള ചില ഗുണങ്ങൾക്കു ദൃഷ്ടാന്തങ്ങളായി ഡയർവെങ്കറിലെയും മൂസലിലേയും
സുറിയാനിപള്ളികളിലെ ചില നടപടികൾ മിത്രം എടുത്തുപറയുന്നുണ്ടു. അവ എന്ത
ന്നാൽ:—പഴയതും പുതിയതുമായ നിയമങ്ങളിൽനിന്നു ഞായറാഴ്ച അഞ്ചു വായ
ന ഉണ്ടെന്നും മെത്രാന്മാർ പ്രസംഗിക്കുന്നു എന്നും പട്ടക്കാർ വിവാഹം ചെയ്യുവരും
കാമില്ലാത്തവരും ആണെന്നും കുറുബാനയിൽ പലഭാഗങ്ങളും പൊരുൾ തിരിച്ചു
ചൊല്ലുമെന്നും ആണ. ഇതു വായിച്ചിട്ടു ഞങ്ങൾക്കു ചിരി വരുന്നു. സി. എം. എസ.
സംഘം എന്നുണ്ടോ, ഇംഗ്ലാണ്ടിലെ നവീകരണം ഉണ്ടാകുന്നതിനു അനേക ശ
താബ്ദങ്ങൾമുമ്പെതന്നെ സുറിയാനിക്കാർ എല്ലാ ശുശ്രൂഷകൾക്കും വേദപുസ്തകവാ
യനയും വായിക്കേണ്ടഭാഗം ക്ലിപ്തപ്പെടുത്തിയ പട്ടികയും ഏർപ്പെടുത്തിയിട്ടുണ്ടു.
അതനുസരിച്ചുള്ള നടപ്പു സി. എം. എസിന്റെ സാമർത്ഥ്യഫലമാകുമൊ? വിവാഹം
ചെയ്യാത്ത പട്ടക്കാർ പരദേശത്തു ഒരുകാലത്തും ഉണ്ടായിട്ടില്ല. ആ നടപ്പനുസരി
ച്ചു അവിടെ പട്ടക്കാർ വിവാഹം ചെയ്യുന്നതും സി. എം. എസിന്റെ മിടുക്കാണെന്നു
എങ്ങനെ പറയാം. അവിടത്തെ റമ്പാന്മാരും മെത്രാന്മാരും വിവാഹം ചെയ്തുതുട
ങ്ങിയെങ്കിൽ അതു സി. എം. എസിന്റെ വേലയുടെ ഫലമാണെന്നു പറയാം. ഞങ്ങ
ളുടെ അറിവിൽ ഈ മാറ്റം വന്നിട്ടില്ല. പഠിപ്പില്ലാത്തവർ പ്രസംഗിക്കയില്ലെന്നല്ലാ
തെ അറിവുള്ളവർ പ്രസംഗിക്കുന്നതും പണ്ടെപണ്ടേയുള്ള നടപ്പാണ. മിഷ്യനരിമാ
ർ ആ ദേശത്തു ചെല്ലുന്നതിനുമുമ്പതന്നെ കുറുബാനയിൽ പല ഭാഗങ്ങളും തർജ്ജിമ
ചെയ്തു ചൊല്ലുക പതിവുണ്ടെന്നു ബഡ്ജറിന്റെ പുസ്തകത്തിൽ എന്നു തോന്നുന്നു
ഞങ്ങൾ ഒരിക്കൽ വായിച്ചതായി ഓർക്കുന്നു. ഇങ്ങനെ മിത്രം മിഷ്യനു മഹത്വം കൊ
ടുത്തിരിക്കുന്ന ഒരു സംഗതിയിലും മിഷ്യന്റെ ശ്രമം പരദേശത്തു ഫലിച്ചതല്ലെന്നു
കുട്ടനും അറിയാം. ഭൂമിയിൽ ഉണ്ടാകുന്ന മാറ്റങ്ങൾ എല്ലാം എന്റെ സാമർത്ഥ്യമാ
ണെന്നു ഒരുത്തൻ തന്നെക്കുറിച്ചുതന്നെ വമ്പു പറഞ്ഞുകൊണ്ടാൽ ശരിയാകുമെങ്കിൽ
മിത്ര പ്രസ്താവന നീതീകരിക്കപ്പെടാം. എന്നാൽ ഇങ്ങനെ ചില ഗുണങ്ങൾ പരദേ
ശ സുറിയാനിക്കാരുടെ ഇടയിൽ മിഷ്യൻ മുഖാന്തരം വന്നിട്ടുണ്ടെന്നു മിത്രം പറയു
ന്നു എങ്കിലും അതിലേക്കു ലക്ഷ്യമായി മിത്രം പകർത്തിയിരിക്കുന്ന റിപ്പോർട്ടു വാചക
ങ്ങളിൽ സുറിയാനിക്കാർക്കു ഈ ഗുണങ്ങൾ ഒക്കെയും ഉണ്ടെന്നു പറയുന്നതല്ലാതെ അവ
മിഷ്യൻ മുഖാന്തരം ഉണ്ടായവയാണെന്നു പറഞ്ഞിട്ടില്ല. അതിനാൽ മിഷ്യനു മഹത്വം
കല്പിച്ചതു മിത്രത്തിന്റെ സ്വയമാണ.

പരദേശ സുറിയാനിക്കാരുടെ ഇടയിൽ ഉള്ള മേൽപ്പറഞ്ഞ ഗുണങ്ങളെ വർണ്ണി
ച്ചശേഷം മിത്രം വേറൊരു സമ്മതം തന്നിരിക്കുന്നു. "ഈ വിധത്തിലുള്ള മാറ്റങ്ങ
ൾ സഭയിൽ ഉണ്ടായാൽ പിന്നെ അന്യ സഭയിലേക്കു ചേരണമെന്നുള്ള ആഗ്രഹം
ഉണ്ടായിട്ടാവശ്യമില്ല, ഉണ്ടാകയുമില്ല" എന്നത്രെ. ഭേഷ! നല്ല സമ്മതം! ഈ തോ
ത്തു വച്ചുംകൊണ്ടു ഇവിടത്തെ മിഷ്യനരിമാരുടെ പ്രവൃത്തിയെ പരിശോധിക്കാം.
ഇവർ ആവശ്യപ്പെട്ട പരിഷ്കാരങ്ങൾ മേൽപ്പറഞ്ഞവ മാത്രമായിരുന്നുവൊ? ഈ
കുറവുകൾകൊണ്ടു മാത്രമൊ സുറിയാനിക്കാരിൽ ഒരംശത്തെ തട്ടി എടുത്തുംകൊണ്ടു
മിഷ്യനരിമാർ ചാടിക്കളഞ്ഞതും ഇപ്പോഴും സുറിയാനിക്കാരെ ആംഗ്ലേയസഭയിൽ
ചേർക്കുന്നതും? പട്ടക്കാർ വേദപുസ്തകം പള്ളിയിൽ വായിച്ചതുകൊണ്ടൊ, വിവാഹം
ചെയ്തതുകൊണ്ടൊ, കുർബ്ബാന വാചകങ്ങൾ പൊരുൾ തിരിച്ചതുകൊണ്ടൊ ഇവിട
ത്തെ മിഷ്യനരിമാർ തൃപ്തിപ്പെടുകയില്ല. മിസ്റ്റർ ജോൺ കല്ലൻ എഴുതിയിരിക്കു
ന്നതുപോലെ കന്യാസ്ത്രീ അമ്മ പതിനൊന്നു പെറ്റെന്നു വിശ്വസിച്ചില്ലെങ്കിൽ "ഞാ
ൻ ഇവിടെ മല്ലാന അവിടെ". മരിച്ചവർക്കുവേണ്ടി പ്രാർത്ഥിച്ചുപോയാൽ നരകത്തി
ൽ എന്നു വിശ്വസിക്കണം. സുറിയാനിക്കാർ ഇണ്ടറി അപ്പം പുഴുങ്ങിതിന്നാൽ നശി
ച്ചുപോകുമെന്നു സമ്മതിക്കണം. കുർബ്ബാന കണ്ടുപോയാൽ പിന്നെ വാദ്ധ്യാർവേലയ്ക്കു
കൊള്ളുകയില്ല. ഈ നാട്ടിൽ മിഷ്യനരിമാർ ആവശ്യപ്പെട്ട പരിഷ്കാരങ്ങൾ ഈ
വിധത്തിൽ ഉള്ളവയായിരുന്നു. ഇവയെ ഭേദപ്പെടുത്തുവാൻ സമ്മതമില്ലാത്ത പ
ക്ഷം കിട്ടുന്നടത്തോളം ആളുകളെ ആംഗ്ലിയാസഭയിൽ ചേർക്കണമെന്നത്രെ അവ
രുടെ പ്രമാണം. മിത്രത്തിന്റെ മേൽപ്പറഞ്ഞ സമ്മതവും ഇവിടത്തെ മിഷ്യനരി
മാരുടെ നടപടിയും തമ്മിൽ എന്തു ഭേദം ഉണ്ടെന്നു ഞങ്ങൾ പറയണമെന്നില്ലല്ലൊ.
"ഏറ്റവും വഷളത്വമേറിയ കോമാളിപ്രവൃത്തി" എന്നു ഒരു മിഷ്യനരിയാൽ പേ
ർ വിളിക്കപ്പെട്ട കുർബ്ബാന തന്നെയാണ പരദേശ സുറിയാനിക്കാരും ചൊല്ലിവരുന്ന
തു. തക്സായും ക്രമവും എല്ലാം ഒന്നാണ. അവരെ സംബന്ധിച്ചടത്തോളം "അന്യ
സഭയിലേക്കു ചേരണമെന്നുള്ള ആഗ്രഹം ഉണ്ടായിട്ടാവശ്യമില്ലെ"ങ്കിൽ മലയാള സു
റിയാനിക്കാരെ സംബന്ധിച്ചു ആഗ്രഹം ഉണ്ടായതു മിഷ്യനരിമാരുടെ ദുർമ്മോഹവും

അന്ധതയും, അക്രമവും കയ്യേറ്റവും അല്ലന്ന എങ്ങിനെപറവാൻകഴയും?. മിഷ്യനെ കണ്ടു സുറിയാനിക്കാർ പലതും പഠിക്കുന്നുണ്ടെന്നപറഞ്ഞുംകൊണ്ടു ദൃഷ്ടാന്തങ്ങളായി വിശേഷസംഘം സൺഡെസ്ക്കൂൾ മുതലായി ചിലസംഗതികളെ മാത്രം എടുത്തുപറയുന്നുണ്ടു. മിഷ്യനെമാത്രമല്ല, നല്ലകാൎയ്യങ്ങൾ എവിടെകണ്ടാലും കണ്ടുപഠിക്കെണ്ടതും കണ്ടുപഠിക്കുന്നതും എല്ലാവരുടെയുംപതിവാണ. അതുകൊണ്ടു ഈ കാൎയ്യത്തിൽ ഞങ്ങൾക്കു തൎക്കമില്ല. ഒരു ഇംഗ്ലീഷ പാദ്രി മട്ടീനിൽ കല്ക്കുദയറായിൽ ആറുമാസം താമസിച്ചു വിവരം എഴുതിയിട്ടുള്ള പുസ്തകത്തിൽ പരദേശസുറിയാനിസഭയിൽ മെസ്ക്കിയാമ്മാരും ശെമ്മാശന്മാരും ചെയ്യുന്ന ചില വിശേഷപ്രവൃത്തികളെ വിവരിച്ചിട്ടു ആംഗ്ലിയസഭ ഇവ കണ്ടുപഠിക്കണമെന്ന ഡർഹാം ബിഷോപ്പ മുഖവുരയിൽ എഴുതിയിരിക്കുന്നു. അങ്ങിനെ അന്യോന്യം ഇങ്ങോട്ടും പകൎത്തുക ലോകത്തിൽ സഹജമാണ.

പത്രസ്ഥലം അതിക്രമിച്ചു പോകുമെങ്കിലും ഒരുകാൎയ്യം കൂടെ സൂചിപ്പിക്കാതിരിപ്പാൻ പാടില്ലാ. സുറിയാനിസഭ പരദേശാശ്രയം ഇല്ലാത്ത ഒരുസ്വാതന്ത്ര്യസഭയാണെന്നമാത്രം പണ്ടൊരിക്കൽ വാദിക്കയും ഞങ്ങൾ മറുപടി പറകയും ചെയ്തിട്ടും ആ സംഗതികൾതന്നെ ഒരിക്കൽകൂടെ ഇപ്പോൾ മാത്രം ആവൎത്തിച്ചിരിക്കുന്നു. ഇതിനു ഇപ്പോൾ ഒന്നും ഞങ്ങൾ പറയേണ്ട ആവശ്യമില്ലെങ്കിലും വിത്സൻ ബിഷോപ്പ വന്ന കാലത്തു ഈ സഭക്കു അന്ത്യോഖ്യായുമായി ഒരു സംബന്ധവും ഇല്ലായിരുന്നു എന്ന മാത്രം പറയുന്ന സംഗതിയെ സംബന്ധിച്ചു അന്ന വിത്സന്റെ അഭിപ്രായം എന്തായിരുന്നു എന്നമാത്രം ഒരു വാക്കു പറഞ്ഞുകൊള്ളുന്നു. അദ്ദേഹത്തിന്റെ ഒരു എഴുത്തിൽ റോമ്മാസുറിയാനിക്കാരെയും, സുറിയാനിക്കാരെയും താഴെ പറയുംപ്രകാരം താരതമ്യപ്പെടുത്തിയിരിക്കുന്നു. "ഒരുകൂട്ടർ പാപ്പായുടെയും തന്റെ സുന്നഹദോസിന്റെയും കീഴാകുന്നു. മറ്റവർ അന്ത്യോഖ്യാ പാത്രിയക്കീസിന്റെ കീഴ്പ്പെട്ടുംകൊണ്ടു തങ്ങളുടെ സ്വന്ത മെത്രാന്മാരുടെയും പട്ടക്കാരുടെയും കീഴാകുന്നു". പിന്നെയും അദ്ദേഹം സുറിയാനി പള്ളിയിൽ വരുത്തണമെന്നാലോചിച്ച മാറ്റങ്ങളെക്കുറിച്ചു എഴുതിയിരിക്കുന്നതിൽ സുറിയാനിക്കാരുടെ സംഗതിയിൽ പൂൎവ്വാചാരപ്രകാരം നാട്ടുഗവൎമ്മെണ്ടു ചെയ്യേണ്ടതും മെത്രാന്മാരുടെയും പട്ടക്കാരുടെയും പൊതുയോഗത്തിൽനിന്ന ചെയ്യേണ്ടതും അന്ത്യോഖ്യാ പാത്രിയക്കീസിൽനിന്ന വരേണ്ടതും ഉണ്ടു എന്ന എഴുതിയിരിക്കുന്നു. അതിനാൽ സുറിയാനിക്കാരുടെ അന്നത്തെസ്ഥിതിയെക്കുറിച്ചു വിത്സൻ ധരിച്ചിരുന്നതു ഇപ്പോൾ മാത്രം പറയുന്നവിധത്തിൽ അല്ലായിരുന്നു എന്ന കാണാം.

---

## പ്ശീത്താ സുറിയാനി പുതിയനിയമ വേദപുസ്തകം.

(തുടൎച്ച)

മേൽ പറഞ്ഞ മഹാന്മാരുടെ അഭിപ്രായങ്ങളിൽനിന്ന പ്ശീത്താ പുതിയനിയമം രണ്ടാം ശതാബ്ദത്തിൽ പുരാതന യവനഭാഷയിൽ നിന്നും തൎജ്ജമ ചെയ്യപ്പെട്ടിട്ടുള്ളതല്ലെന്നും അതു അപ്പൊസ്തല എഴുത്തുകാരാൽ തന്നെ ആദ്യമായി സുറിയാനിഭാഷയിൽതന്നെ എഴുതപ്പെട്ടിട്ടുള്ളതാണെന്നും കാണുന്നതുകൊണ്ടു മേൽപ്രകാരമുള്ള അഭിപ്രായങ്ങൾക്കു എന്തെങ്കിലും ന്യായങ്ങളുണ്ടോ എന്ന നമുക്കു ആലോചിക്കാം.

൨. പുതിയനിയമത്തിലുള്ള ഇരുപത്തേഴ പുസ്തകങ്ങളും ഒന്നൊഴിയാതെ എല്ലാം സുറിയാനി ഭാഷയിൽതന്നെ ആദ്യമായി എഴുതപ്പെട്ടു എന്നെങ്കിലും യാതൊന്നുപോലും ഇതരഭാഷയിൽ എഴുതപ്പെട്ടിട്ടില്ല. എന്നെങ്കിലും അല്ലാ, പ്ശീത്താ പുതിയനിയമത്തിലുള്ള മിക്കപുസ്തകങ്ങളും അപ്പൊസ്തോല എഴുത്തുകാരാൽതന്നെ ആദ്യമായി സുറിയാനിഭാഷയിൽ എഴുതപ്പെട്ടിട്ടുള്ളതും അപ്പൊസ്തോലരുടെ അറിവോടും ആലോചനയോടും കൂടി ൧-ാം ശതാബ്ദത്തിൽതന്നെ അവയിൽ മിക്കപുസ്തകങ്ങളും ഒന്നിച്ചു കൂട്ടിച്ചേൎക്കപ്പെട്ടിട്ടുള്ളതുമാകുന്നു എ

ന്ന മാത്രമാണ ഞങ്ങൾ പറയുന്നത. അതിനാൽ ആദ്യമായി പുതിയ നിയമ എഴുത്തുകാരെ പറ്റി പറയാം. പുതിയനിയമ എഴുത്തുകാരിൽ പത്രോസ യോഹന്നാൻ മത്തായി മുതലായി ചിലർ കർത്താവിന്റെ പന്ത്രണ്ട അപ്പൊസ്തോലരിലുള്ളവരായിരുന്നു. അപ്പൊസ്തോലരിൽ അധികം പേരും താണ തൊഴിലിലും ജീവിതത്തിലും ഇരുന്നവരും വിദ്യാഹീനരും ആയിരുന്നു എന്നമാത്രമല്ല അവർക്ക ഇതരഭാഷാഭ്യസനത്തിന തരമുണ്ടായിരുന്നുവൊ എന്ന തോന്നുന്നില്ല. പത്രൊസിനെയും യോഹന്നാനെയും കുറിച്ചു 'അവർ വിദ്യയില്ലാത്തവരും സാമാന്യരുമായ ആളുകൾ' എന്ന (അപ്പൊ. പ്ര. ൪-അ ൧൩-ത) പറഞ്ഞിരിക്കുന്ന വചനങ്ങൾ അവരിൽ മിക്കപേരെ സംബന്ധിച്ചും പറയാവുന്നതാണ. അല്ലാതെയും കർത്താവിന്റെയും അപ്പൊസ്തോലരുടെയും കാലത്ത യവനഭാഷാപരിജ്ഞാനം ഒരുവന്റെ വിദ്യാഭ്യാസത്തെ സൂചിപ്പിക്കുന്ന അടയാളമായി വിചാരിച്ചുവന്നു. അതിനാൽ അപ്പൊസ്തോലർക്ക യവനഭാഷാപരിജ്ഞാനം ഉണ്ടായിരുന്നു എന്ന വിചാരിപ്പാൻ തരമില്ല. അവരുടെ സ്വഭാഷയിൽതന്നെയും അവർ എല്ലാവരും നിപുണരായിരുന്നു എന്നെങ്കിലും ആ ഭാഷയിൽ എഴുതുവാനും വായിപ്പാനും ഉള്ള പ്രാപ്തി എല്ലാവർക്കും ഉണ്ടായിരുന്നു എന്നെങ്കിലും ഖണ്ഡിതപ്പെടുത്തി പറയാമൊ എന്ന തന്നെയും സംശയമാണ

എന്നാൽ പെന്തിക്കൊസ്തിനാളിൽ അവർ യവനഭാഷയിൽ സംസാരിച്ചില്ലയൊ? എന്ന ചിലർക്ക തോന്നിയെക്കാം. പെന്തിക്കൊസ്തിനാളിൽ അവർ പരിശുദ്ധാത്മാവുകൊണ്ട നിറഞ്ഞവരായി മറുഭാഷകളിൽ സംസാരിച്ചു ശരി തന്നെ. എങ്കിലും അവർ യവനഭാഷയിൽ സംസാരിച്ചു എന്ന സ്പഷ്ടമായി പറഞ്ഞിട്ടില്ല. അപ്പൊസ്തോല കാലത്ത യവനഭാഷ പ്രബലപ്പെട്ടുവന്നിരുന്നതുകൊണ്ട ആ ഭാഷയിലും അവർ അന്ന സംസാരിച്ചിട്ടുണ്ടായിരിക്കണം എന്ന നമുക്ക ഊഹിക്കാം എങ്കിലും, അവർ അന്ന സംസാരിച്ച ഭാഷകളിലെല്ലാം പ്രത്യേകം യവനഭാഷയിലും സംസാരിപ്പാനും എഴുതുവാനും വായിപ്പാനും മറ്റുമുള്ള എല്ലാ വില്ലത്തിയും അവർക്ക ലഭിച്ചു എന്നെങ്കിലും അത അവരിൽ മേൽക്കാലത്തും നിലനിന്നു എന്നെങ്കിലും നാം വിചാരിക്കുന്നില്ല. അതിനാൽ അവരുടെ എഴുത്തുകൾ അവരുടെ സ്വഭാഷയായ സുറിയാനിയിൽതന്നെ ആയിരിപ്പാനെ ന്യായം കാണുന്നുള്ളു.

ഇനിയും, പുതിയനിയമത്തിലുള്ള ലേഖനങ്ങളിൽ അധികവും എഴുതീട്ടുള്ളത ശുദ്ധ: പൌലൂസ ആണ. ശു: പൌലൂസ തന്റെ സ്വഭാഷയിലെന്നപോലെ യവനായ, ലത്തീൻ എന്നീഭാഷകളിലും സമർത്ഥനായിരുന്നു എന്ന സംശയം കൂടാതെ പറയാം. യറുശലമിൽ വച്ചുണ്ടായ ജനകലഹത്തിൽ വച്ച സഹസ്രാധിപനായ ലൂസിയാസ ശു: പൌലൂസിനൊട 'നിനക്ക യവനഭാഷ അറിയാമൊ'? എന്ന അല്പം ആശ്ചര്യം കൂറി ചോദിച്ചു എന്നും ആ ഭാഷയിൽ അവനോട സംസാരിച്ചു എന്നും തോന്നുന്നു. (അപ്പൊ. പ്ര: ൨൧-അ ൩൭) പിന്നീട യഹൂദജനത്തൊട പൌലൂസ എബ്രായ (സുറിയാനി) ഭാഷയിൽ

പ്രതിവാദം ചെയ്യുമ്പോൾ 'അവർ അധികം മൌനമായിരുന്നു' എന്നും നാം വായിക്കുന്നു. (അപ്പൊ. പ്ര: ൨൨. അ ൨) അതിനാൽ പൌലുസ സുറിയാനി, ലത്തീൻ, യവനായ എന്നീ മൂന്നുഭാഷകളിലും എഴുതുന്നതിനു പരിജ്ഞാനമുള്ളവൻ ആയിരുന്നു.

സുവിശേഷകന്മാരിൽ ശ്രു: മർക്കോസും ശ്രു: ലൂക്കോസും ശ്രു: പൌലുസിന്റെ പ്രസംഗയാത്രകളിൽ കൂട്ടസഞ്ചാരികളായിരുന്നു എന്നു അപ്പോസ്തോലന്മാരുടെ പ്രവൃത്തികളുടെ പുസ്തകത്തിൽനിന്നും അറിയുന്നു. മർക്കോസ ഒരു യഹൂദനും യറുശലെമിൽ പാർത്തിരുന്ന ദൈവഭക്തിയുള്ള ഒരു യഹൂദസ്ത്രീയുടെ പുത്രനും ആയിരുന്നു. ലൂക്കോസ് യഹൂദ കുലത്തിലുള്ളവനല്ലെന്നും ഒരു വൈദ്യനായിരുന്നു എന്നും വിചാരിക്കപ്പെടുന്നു. അവൻ അന്ത്യോഖ്യലുള്ളവനെന്നും അലക്സന്ത്രിയാക്കാരനെന്നും വ്യാഖ്യാനികളുടെ ഇടയിൽ ഭിന്നാഭിപ്രായം ഉണ്ടു. ഇവരെ രണ്ടു പേരെയും ഔസർറോസെ (രഹസ്യങ്ങളുടെ ഭണ്ഡാരം) എന്ന സുറിയാനി ഗ്രന്ഥത്തിൽ കർത്താവു നിയോഗിച്ച എഴുപതു ശിഷ്യരുടെ ലിസ്റ്റിൽ ചേർത്തു പറഞ്ഞിരിക്കുന്നതായി അറിയുന്നു. ഇവർ നിയോഗിക്കപ്പെട്ട വേലയ്ക്കു അഭ്യസിക്കപ്പെട്ടവരായിരുന്നതുകൊണ്ടു യവനായ സുറിയാനി ഈ ഭാഷകളിൽ പരിജ്ഞാനമുള്ളവരായിരുന്നു എന്നു വിചാരിക്കാം.

പിന്തുടരും.

---

## എന്റെ സക്കിട്ടു.

എന്റെ പ്രാണവല്ലഭൻ അറിവാൻ പ്രിയ കാന്ത ഈ വകപ്പത്രിക എഴുതി അറിവിക്കുന്നതു. അല്ലയൊ! പ്രാണവല്ലഭാ.

ഞാൻ ചെറുപ്പമായിരുന്നപ്പോൾ അമ്മയുടെ അടുക്കൽ നിന്നു ദൂരദേശങ്ങളിൽ സഞ്ചരിപ്പാൻ എന്നെ അയക്കുക സഹ്യമല്ലായിരുന്നു. ഇപ്പോൾ എനിക്കു പത്തു വയസ്സു കഴിഞ്ഞു പതിനൊന്നാമത്തെ വയസ്സിൽ ആയിരിക്കയാണല്ലൊ. എനിയെങ്കിലും എന്റെ സഹോദരിമാരെയും അവരുടെ മക്കളെയും ഒന്നു കണ്ടുംവച്ചു വരാമെന്നു കരുതി പുറപ്പെട്ടിരിക്കയാണ. എന്റെ ൟ സക്കീട്ടിൽ കാണുന്ന വിവരമെല്ലാം നിങ്ങളുടെ പേക്കു എഴുതി അയക്കും. അതിൽ വല്ല വ്യസനകരമായ സംഗതിയും ഉണ്ടെങ്കിൽ അവ ഉടനെ പിതാവിനെയും കൂടി അറിവിക്കേണമെന്നു വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

എന്റെ പ്രാണവല്ലഭാ! ഞാൻ ഇപ്പോൾ വടക്കൻ ദിക്കിലാണ സഞ്ചരിക്കുന്നതു. ഇവിടെ വിശേഷമായ ഒരു കാഴ്ചകാണുകയുണ്ടായി. മറ്റൊന്നുമല്ലാ, കുറെ നാളുകൾക്കുമുമ്പെ ഇവിടെയുള്ള നമ്മുടെ ജനത്തിന്റെ ഇംഗ്ലീഷ വിദ്യാഭ്യാസ കുറവിനെ കുറിച്ചു ഞാൻ തുടർച്ചയായി ഉണർത്തിച്ചുകൊണ്ടിരുന്നതിന്റെ ഫലം ഒന്നു വർദ്ധിച്ചുകാണുന്നുണ്ടു. ൟ കാര്യത്തിൽ സന്തോഷിക്കാത്തവർ ആരാണ ഉള്ളതു. മൂലന്തുരുത്തിൽ മുമ്പുള്ളതിനു പുറമെ വടകരെ ഒരു ഇംഗ്ലീഷ പള്ളിക്കൂടം കൂടെ ആരംഭിച്ചു നടത്തിവരുന്നുണ്ടു. പിന്നെ പിറവം, മണ്ണത്തൂർ, കടമററം മുതലായി പല സ്ഥലങ്ങളിൽ ചെറുതരത്തിൽ പഠിത്വം ഏർപ്പെടുത്തീട്ടും ചിലർ പള്ളിക്കൂടം പണികൾക്കു ജാഗ്രത ചെയ്തും വരുന്നുണ്ടു. ഇങ്ങനെയുള്ള ൟ കാര്യത്തിൽ ശേഷമുള്ളവരും താല്പര്യം ചെയ്യുന്നെങ്കിൽ ൟ നാട്ടിൽ എത്ര നാഗരീകം ഉണ്ടായിരുന്നേനെ. അതു പിന്നാലെ ഉണ്ടായിക്കൊള്ളുമെന്നാണ ഇവിടങ്ങളിലെ പരക്കെയുള്ള ജനവർത്തമാനം. ആകപ്പാടെ ഞാൻ കണ്ടതിൽ ഇവിടെയുള്ള നമ്മുടെ ജനം ഒരു നല്ല സ്ഥിതിയിൽ വരുത്തുവാൻ തക്കവണ്ണം ദൈവം അവർക്കു വിശേഷ ബുദ്ധി നൽകി എന്നു തോന്നുന്നു. ഇങ്ങനെയിരിക്കുമ്പോൾ ഇതാ കഴുകൻ തന്റെ ചിറകു പൊക്കി ദൂരത്തിൽ ഒരു ശവം കിടക്കുന്നതായി കണ്ടു. ആയതു ൟ ദേശം നന്നാകുവാൻ പോകുന്നു എന്നു സാത്താൻ കണ്ടിട്ടു ഉടൻതന്നെ മൂവാററുപുഴ, കടമററം, കോതമംഗലം

മുതലായ സ്ഥലങ്ങളിലേക്ക അവൻ തന്റെ സഖിമാരായ നശീകരണക്കാരുടെ ദു
ഷ്പ്രദേശസംഘത്തിൽ നിന്ന ചില ദുർദേവതമാരെ അയച്ചിട്ടുണ്ടുപോലും. അവർ
മേല്പറഞ്ഞ സ്ഥലങ്ങളിൽ സഞ്ചരിക്കയിൽ ചിലർ ദക്ഷിണയും വാങ്ങി തെക്കെ ദി
ക്കുകളിലേക്കു ഓടികളഞ്ഞു എന്നാണ കേട്ടതു. പണ്ടെതന്നെ വടക്കർ വിശ്വാസ സം
ഗതിയിൽ സ്ഥിരമുള്ളവർ എന്നാണ കേട്ടിട്ടുള്ളതു. കയ്യും കാലും പൊക്കി തലയ്ക്കു
സ്ഥിരവുമില്ലാതെ നടക്കുന്ന ഈ പേനായികളുടെ പിന്നാലെ ഓടുവാൻ ഇവർ സ
ന്നദ്ധരാണെന്ന തോന്നുന്നില്ല. ഇവിടെനിന്നും ഞാൻ പുറപ്പെട്ടു വടക്കൻ പറവൂർ
എത്തി. ഇവിടെ കുറച്ചു നാളായിട്ടു നാഗൽസാസ്സ എന്നൊരു മിശ്ശ്യൻനരി അന്തി
ക്രിസ്തുവിന്റെ സിംഹാസനത്തിന്മെൽ അനന്തിരവം വാഴുന്നു. ഈ ആൾ ചിലരെ
ശിഷ്യന്മാരായി ചേർത്തു എങ്കിലും കാര്യം മനസ്സിലായപ്പൊൾ ഓരോരുത്തർ സ്വന്ത
മാതാവിന്റെ മടിയിലെക്കു തിരിച്ചുപോന്നും കൊണ്ടു ഇരിക്കയാണ. ഈ ദേശക്കാ
രുടെ വിശ്വാസ സ്ഥിരതയെ കുറിച്ചു ഞാൻ ഒരു പുരാതന കാര്യം ഓർക്കുന്നുണ്ടു.
൧൫൯൯-ൽ അല്ലെശു പറങ്കിമെത്രാൻ സുറിയാനിക്കാരെ റോമ്മാ മാർഗ്ഗത്തിൽ ചേ
ക്കുവാൻവേണ്ടി നാല്പതിനായിരം കുരിശിട്ട കാശു കൊടുത്തു കൊച്ചി രാജാവിനെ
സ്വാധീനപ്പെടുത്തിയുംകൊണ്ടു ആദ്യം കല്ലിലും, പിന്നെ പറവൂരും എത്തി. പറ
വൂർക്കു വരുന്ന എന്നു കേട്ടുംകൊണ്ടു കത്തനാരും വട്ടക്കാരുമായി ഏറിയ സുറിയാനി
ക്കാർ പള്ളിക്കടവിൽ നിന്നു പറങ്കിമെത്രാനെ പള്ളിയിൽ കയറ്റുകയില്ലെന്നും, കയ
റിയാൽ വാളിനും കുന്തത്തിനും ഇരയാകുമെന്നും പറഞ്ഞു ശാഠ്യം പിടിക്കായാൽ ടി.
മെത്രാന്റെ കൂടെ ഉണ്ടായിരുന്ന ആയുധക്കാരെ കടവിൽ നിറുത്തിയും വച്ചു ജന
ത്തോടു അവിധാ പറഞ്ഞു പള്ളിയിൽ കയറി കണ്ടുംവച്ചു പോയതെയുള്ളു. ഇങ്ങ
നെ പറങ്കിമെത്രാനോടു യുദ്ധം ചെയ്തുനിന്ന പിതാക്കന്മാരുടെ സന്തതികളല്ലയൊ
ഇവർ? ഇത്ര വിശ്വാസസ്ഥിരതയുള്ള പിതാക്കന്മാരുടെമക്കൾ ഇന്നു വല്ല നശീകരണ
ത്തിന്റെയൊ ആററിൽ മുങ്ങികളുടെയൊ പിന്നാലെ പോകുമൊ? ഒരിക്കലും ഇല്ല.
എന്നു മാത്രമല്ല ഇതിനെസംബന്ധിച്ചു ഞാനും ഒരു ചെറിയ ഗുണദോഷം ഇവരോടു
പറഞ്ഞുംവച്ചു ഞാൻ ഇവിടെനിന്നു അങ്ങോട്ടു പുറപ്പെട്ടു കോട്ടയംവഴി വന്നു ആ
റന്മുള, കോഴഞ്ചേരി, മാരാമണ്ണു എന്നീസ്ഥലങ്ങളിൽക്കൂടി ഒന്നു ചുററിപോരാമെന്നു
കരുതി ബോട്ടു പിടിച്ചു കോട്ടയം പഴയ ചുങ്കക്കടവിൽ അടുത്തു കരക്കിറങ്ങി. അ
പ്പൊഴല്ലെ എന്റെ പ്രാണവല്ലഭാ മൂന്നുനാലു യുവാക്കൾ കടവിൽനിന്നു പറയുന്നു.
പത്രികയല്ലെ ഈ വരുന്നതു. സഭാതാരകയെ ഇപ്പൊൾ കാണുന്നില്ലല്ലൊ. ഇതു കേട്ട
മാത്രയ്ക്കു എന്റെ നെഞ്ചിൽ കഠാരികൊണ്ടതുപോലെ തോന്നി. ഞാൻ മാർത്ത
ടിച്ചുകൊണ്ടു കുഞ്ഞുങ്ങളെ എന്റെ പൊന്നനുജത്തിക്കു എന്തുവന്നു എന്നു ചോദിച്ചു.
അവർ എന്തൊ ഈയിട വെളിയിൽ കാണുന്നില്ല. വല്ല സുഖക്കേടും ആയിരിക്കും,
എന്നു പറകയാൽ ഞാൻ വേഗം നടന്നു അവളുടെ വീട്ടിലേക്കു പോയി. ഞാൻ ഒ
ട്ടു അടുത്തു ചെല്ലുമ്പൊൾ അവളുടെ മുഖഛായയുള്ള ഒരു സുന്ദരാംഗി വാതുക്കൽ
നില്ക്കുന്നതിനെ കണ്ടു എന്റെ സഹോദരിയൊ എന്നു സംശയിച്ചുപോയി. സൂക്ഷി
ച്ചപ്പോൾ അതു അവൾ അല്ല എന്നു കണ്ടപ്പൊൾ കുഞ്ഞെ നീ ഏതാണെന്നു ചോദി
ച്ചു. അവൾ— ഞാൻ ഇവിടെ കേരളത്തിൽ സഞ്ചരിച്ചുവരുന്ന ഒരു ബാലികയാണ.
“സഭാതാരക” എന്ന എന്റെ സഹോദരി ഇവിടെ ഉണ്ടൊ? നിനക്കു അറിയാമൊ?
എന്നു ഞാൻ ചോദിച്ചു. അവൾ— ഞാൻ ജനിച്ചതിൽപിന്നെ അങ്ങനെ ഒരു പേ
ർ കേട്ടിട്ടില്ല എന്നു പറഞ്ഞു. അയ്യൊ എന്റെ പ്രാണവല്ലഭാ ഇവൾ മരിച്ചുപോ
യതായിരിക്കുമൊ എന്നു വിചാരിച്ചു ഞാൻ വാവിട്ടു നിലവിളിച്ചുംകൊണ്ടു പോകു
മ്പോൾ ഒരു പട്ടർ എന്റെ പുറകിൽ നിന്നു “എന്നടാ ഒരു നസ്രാണി കൊഴന്ത
വഴിയെ അലറിക്കൊണ്ടു പോകറേൻ” എന്നു പറയുന്ന ശബ്ദം കേട്ടു ഞാൻ തിരി
ഞ്ഞുനോക്കി. ഉടനെ ദീപിക ഓടിവന്നു കുഞ്ഞെ! നീ എന്തിനു ഇങ്ങനെ കരഞ്ഞും
കൊണ്ടു പോകുന്നു എന്നു ചോദിച്ചു. “സഭാതാരക,, എന്ന എന്റെ കൊച്ചനുജത്തി
യെ കാണായ്കകൊണ്ടാണ, എന്നു പറഞ്ഞപ്പൊൾ, ദീപിക അവൾ പണ്ടത്തെ വ
ലിയ പനികൊണ്ടു മരിച്ചുപോയിട്ടു പിന്നെ പുനരുത്ഥാനം ചെയ്തതു ഓർക്കുന്നില്ലെ.
അതിൽപിന്നെ അവളുടെ തലയ്ക്കു അത്ര സ്ഥിരം ഇല്ലായിരുന്നു. കുറെമുമ്പെ അ
വളുടെ ഭർത്താവിനു ഒരു സുഖക്കേടു ഉണ്ടായി അന്നു ഞാൻ അയാളെ കാൺമാൻ
ചെന്നിരുന്നപ്പൊൾ അവൾ എന്നോടു പല കാര്യവും പറകയുണ്ടായി. ആ കൂട്ടത്തി
ൽ അവൾ പറഞ്ഞു “എന്റെ ഭർത്താവിന്റെ സുഖക്കേടിനാൽ വല്ല അപകടവും
നേരിട്ടെങ്കിൽ എനിക്കു വഴി ആധാരമാകും. എന്റെ മക്കളിൽ ഒന്നിനും ചൊല്ലി
ല്ലാത്ത പതമാണ്. അവർ വഴിയെ വരുന്നവന്റെ ഒക്കെ തോളിൽ കയ്യും വെച്ചാണ

ഇപ്പോഴത്തെ നടപ്പ്. നിങ്ങളെപ്പോലെ ഒരുതരം നല്ല സ്ഥിതിയിൽ ഇരിക്കുമ്പോൾ ഞാൻ പിതാവില്ലാത്ത പൈതലിനെപ്പോലെ അലഞ്ഞു നടക്കുന്നതിൽ ജനങ്ങളുടെ ഇടയിൽ പരിഹാസമായിരിക്കും. നിങ്ങളുടെ വീട്ടിൽ തേങ്ങാ പൊതിക്കുമ്പോൾ ഞാൻ ചിരട്ടയെങ്കിലും പെറുക്കിക്കൊണ്ടായൊ. അതിനെങ്കിലും ഇടയാകാത്ത പക്ഷം, ഞാൻ എന്തിനാണ് ഇരിക്കുന്നതു, വല്ല ആററിലും ചാടി ജീവഹാനി വരുത്തും" എന്നും മററും അവൾ എന്നോട് പറഞ്ഞു. തലയ്ക്കു സ്ഥിരമില്ലാത്തവൾ അതു പ്രവൃത്തിക്കുന്നതു അത്ര ആശ്ചര്യമല്ലാ എന്നു പറഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു ഇതു ദോഷമുള്ളവക്കായിരുന്നെങ്കിൽ ഈ പൂവാലന്മാർ നാളിലെങ്ങാനും ഇട്ടേക്കുമൊ? ഇതു അഞ്ചാറു മാസമായിട്ടു ഇപ്പോളല്ലെ അറിയുന്നതു. ഇത്രയും പറഞ്ഞ ശേഷം ഞാൻ തെക്കോട്ടും ദീപിക വടക്കോട്ടും പോയി. ഞാൻ ആ വഴി ആദ്യം ആറന്മുള എത്തി. രാത്രിയായിപ്പോയതിനാൽ പിറെറദിവസം രാവിലെ ഇവിടങ്ങളിലെ വർത്തമാനങ്ങൾ കൂടി അറിയാമെന്നു കരുതി ഏഴു മണിക്കു റോഡിലേക്കു ഇറങ്ങിയപ്പോൾ ഇതാ നമ്മുടെ പാമ്പാടിക്കാരിയുടെ വ്യസനകരമായ ഒരു എഴുത്തു കിട്ടുകയാൽ ഞാൻ ഉടൻ തന്നെ പുറപ്പെട്ടു പാമ്പാടിയിൽ എത്തിയപ്പോൾ പ്രിയ കാന്താ! ഇതാ ആ സുന്ദരാംഗി വാട്ടിക്കരിഞ്ഞ മുഖത്തോടുകൂടി അധോമുഖിയായി നില്ക്കുന്നതു കണ്ടപ്പോൾ എനിക്കു സംഗതി മനസ്സിലാകാതെ സ്വല്പ വേദനയുണ്ടായി. എങ്കിലും ഞാൻ സമാധാനത്തിൽ അടുത്തുചെന്നു അവളുടെ തലയെ ഉയർത്തിപ്പിടിച്ചുംകൊണ്ടു എന്താണ ഇത്ര വ്യസനിപ്പാൻ കാരണമെന്നു ചോദിച്ചപ്പോൾ അവളിൽനിന്നു പുറപ്പെട്ട ദീനസ്വരം ആരും ഇളകി പോകത്തക്ക വിധത്തിലാണ്. അവൾ പറഞ്ഞു — ഞാൻ ജനിച്ചിട്ടു ഇതുപോലൊരു അപകടം എനിക്കൊ എന്റെ മക്കൾക്കൊ ഉണ്ടായിട്ടില്ലാ. പാലക്കുന്നത്തെ നവീകരണ പരിശുദ്ധാത്മാവിൽ നിന്നു പുറപ്പെട്ടു ചില ദുരാത്മാക്കൾ രണ്ടു മാസങ്ങൾക്കുമുമ്പെ ഇവിടെ വന്നു എന്റെ കുഞ്ഞുങ്ങളിൽ ചിലരെ അവരുടെ വശത്താക്കി. ഈ വിവരം കേട്ട മാത്രയിൽ നമ്മുടെ വല്യ തിരുമേനി കല്പിച്ചയച്ചിട്ടുള്ള ഉപദേശിമാരിൽ കമുകം തോമാസു ഉപദേശിയും മല്ലപ്പള്ളിക്കാരൻ പാലശ്ശേരിൽ ഗീവറുഗീസു ഉപദേശിയും കൂടി ഇവിടെ വന്നു പലതവണകളിലായി എന്റെ മുമ്പാകെ വച്ചു തന്നെ നവീകരണ ദുരാത്മാക്കളോടു യുദ്ധം ചെയ്തു.

ഇങ്ങനെയിരിക്കുമ്പോഴല്ലെ പൊന്നു കുഞ്ഞേ! എന്നെ പാലിക്കുന്നതിനും മററുമായി ഒരു വികാരിയച്ചനും വന്നുകൂടി. അദ്ദേഹം ഇവിടെ വന്നനാൾ മുതൽ കുർബ്ബാന സമയങ്ങളിൽ എന്നെക്കൊണ്ടു നാവു പൊളിച്ചു മിണ്ടിക്കയില്ലാ. കുഞ്ഞേ നിനക്കറിയാമല്ലൊ. മലയാളത്തു എന്റെ സഹോദരിമാരായി എത്രപേർ ഉണ്ടു; അവക്കെല്ലാം അവരുടെ മക്കളെ വിളിപ്പാനും ദൈവശുശ്രൂഷയിലുള്ള സമയങ്ങളെ അറിയിപ്പിക്കുന്നതിനും കഴിയും. എനിക്കു മാത്രം ഈ ഗ്രഹപ്പിഴ വന്നുകൂടിയല്ലൊ. ഈ സംഗതിയെപ്പററി ഒരാൾ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞതു. "പാത്രിക്കീസുബാവാ മലയാളത്തു വന്നപ്പോൾ ദൈവശുശ്രൂഷ സമയം ഞങ്ങൾ എല്ലാവരും വായിൽ വെള്ളം ഒഴിച്ചുകൊണ്ടു നില്ക്കണം പോലും. കുഞ്ഞേ ബാവാ അങ്ങനെ കല്പിച്ചെങ്കിൽ നമ്മുടെ തിരുമേനികളിലാരും അതു കേട്ടില്ലന്നുണ്ടൊ? അദ്ദേഹം ഇവിടെ എഴുന്നെള്ളി മലയാളത്തുള്ള ഞങ്ങളുടെ അരിഷ്ടസ്ഥിതിയേയും ഞങ്ങളുടെ മക്കളുടെ അറിവുകുറവിനെയും കണ്ടിട്ടു മേൽനടത്തയ്ക്കു ഒരു കല്പന എഴുതിയതു മലയാളത്തിൽ അച്ചടിച്ചിട്ടുണ്ടല്ലൊ. ഈ റിക്കാട്ടിരിക്കുമ്പോൾ ഈ ദീവെട്ടി എന്തിനാണ ഉച്ചയ്ക്കു കത്തിക്കുന്നതു മേൽ നിശ്ചയങ്ങളിലെങ്ങും ഞങ്ങളുടെ നാക്കു ചേരദിക്കണമെന്നൊ, വായിൽ വെള്ളം ഒഴിച്ചുംകൊണ്ടു ദൈവശുശ്രൂഷ സമയം കഴിച്ചുകൂട്ടണമെന്നൊ ബാവാ കല്പിച്ചതായി ഒരു രേഖയും ഇല്ലാ. വല്ല രേഖയും ഉണ്ടെങ്കിൽ നിനക്കു അറിയരുതൊ? നിന്റെ സ്വദേശമായ കോട്ടയത്തുതന്നെ എന്റെ സഹോദരിമാരായി ഏഴു പേർ ഉണ്ടല്ലൊ. നമ്മുടെ പിതാക്കന്മാർ താമസിക്കുന്നതും മിക്കവാറും അവിടെ ആണല്ലൊ. പാത്രിയക്കീസുബാവാ എഴുന്നെള്ളിയപ്പോൾ അവിടത്തെ വല്യ [illegible]യുടെ കൂടെ ആണല്ലൊ താമസിച്ചതു. അന്നു നീ മിണ്ടരുതെന്നു ബാവാ കല്പിച്ചിട്ടില്ലല്ലൊ. കുഞ്ഞേ! ഞാൻ ഈ കാട്ടിൽ കിടക്കുന്നതുകൊണ്ടു എന്നോടു എന്തും ചെയ്യാമെന്നായിരിക്കുമൊ? തിരുവിതാംകൂറിൽ മലകളിൽ പാർക്കുന്നവക്കു വേറൊരു നിയമം ഉണ്ടൊ? അതു ഇല്ലല്ലൊ! അദ്ദേഹം വേറെ ചില തന്നിഷ്ടങ്ങളും പ്രവൃത്തിക്കാതിരിക്കുന്നില്ലാ. എന്റെ മക്കൾ എന്നെ അലങ്കരിച്ചിരുന്ന പല അലങ്കാര പണികളും തോട്ടിയും കെട്ടി നടന്നു പറിച്ചും, കതിരികീറിയും എന്നെ വ്യസനിപ്പിച്ചു. "ജലധാരപോലെ കണ്ണുനീർ ഒഴുക്കിക്കൊണ്ടു ഇപ്രകാരം അവ

ൾ പറഞ്ഞുംകൊണ്ടിരിക്കുമ്പോൾ ഒരു വൃദ്ധൻ—മെല്ലെ അടുക്കൽവന്ന നിങ്ങൾ എന്താ പറയുന്നതെന്ന ചോദിച്ചു. അവൾ—നമ്മുടെ വികാരിയച്ചന്റെ കാൎയ്യമാണ പറയുന്നതു. വൃദ്ധൻ—എന്റെ കുഞ്ഞെ! അതൊന്നും പറയാനില്ലാ. "മുമ്പെ ദുൎബ്ബല പിന്നെ ശക്തനി" എന്നല്ലെ പറയുന്നതു. ഈ അച്ചൻ മുമ്പെ ഇവിടെ ഭരിച്ചിരുന്നതാണ. ആദ്യം തൊഴിൽ ഇതുതന്നെ. കുൎബ്ബാന കഴിയുന്നതുവരെ പള്ളിയിൽ മണി അടിക്കരുതു, കിലുക്കരുതു, എന്നൊക്കെ ആയിരുന്ന ശട്ടംകെട്ടുകൾ. ഇങ്ങനെയിരിക്കുമ്പോൾ ചില സംഗതിവശാൽ അച്ചൻ ഇവിടംവിട്ടു പോകേണ്ടിവന്നു. എന്നിട്ടും ഈ ശട്ടംതന്നെ നടന്നുകൊണ്ടിരിക്കെ ഒരുദിവസം നമ്മുടെ കൊച്ചുതിരുമേനി ഇവിടെ എഴുന്നെള്ളി കുൎബ്ബാന ചൊല്ലുവാൻ ഇടയായി. അന്ന പതിവുപോലെ മണി അടിക്കയുണ്ടായില്ലാ. ഇതിന്റെ കാരണം എന്തെന്ന തിരുമേനി ചോദിച്ചപ്പോൾ ഈ അച്ചന്റെ നിയമമാണെന്ന അറിയിച്ചു. ഇതിങ്കൽ തിരുമേനിക്കു ദേഷ്യം ഉണ്ടായി ഒരു പട്ടക്കാരന്റെ നിശ്ചയമാണൊ, ഒരു സഭയുടെ നിശ്ചയമാണൊ പള്ളികളിൽ നടക്കുന്നതു? പിതാക്കന്മാരുടെ നിശ്ചയമാണ നാം അനുസരിച്ചു നടപ്പാനുള്ളതു എന്ന കല്പിച്ചിട്ടു ഇതിനെ കുറിച്ചുതന്നെ രസകരമായ ഒരു പ്രസംഗം പറഞ്ഞു. മേലാൽ ക്രമമായി നടക്കണമെന്നും കല്പിച്ചു. അന്നമുതൽ കുൎബ്ബാനക്കു മണി അടിച്ചുവന്നു. ഇപ്പോഴിതാ "ശംകരൻ തെങ്ങേൽ" എന്ന പറഞ്ഞപോലെ ആയി. എന്തു ചെയ്യാം. ഇവിടെ മാത്രം വികാരിമാൎക്കു തോന്നിയാസം ചെയ്യുന്നതിന വിട്ടുകൊടുത്തൊ? ആൎക്കു അറിയാം. അതിനാൽ കുഞ്ഞെ! നീ തന്നെ ഈ കാൎയ്യം തിരുമേനികളെ അറിയിപ്പാൻ താല്പൎയ്യപ്പെടണം എന്ന പാമ്പാടികാരിയും ആ വൃദ്ധനും കൂടി എന്നോടു വളരെ കരഞ്ഞു പറഞ്ഞു. നിങ്ങൾ വ്യസനിക്കേണ്ട എന്റെ പ്രിയകാന്തൻ മൂലം ഈ കാൎയ്യം തിരുമേനികളെ അറിയിക്കാം എന്ന പറഞ്ഞു ഞാൻ ഒരുവിധത്തിൽ അവരെ ആശ്വസിപ്പിച്ചിരിക്കയാണ. എന്റെ പ്രാണവല്ലഭാ, എടവക ഒട്ടുക്കും ഒന്നുപോലെ നടന്നുകൊണ്ടിരിക്കുന്ന സംഗതികൾ ഓരൊ പട്ടക്കാരും, അവരവൎക്കു തോന്നുംപോലെ നടത്തുക എന്നുവച്ചാൽ പിന്നെ എന്താണ നിവൃത്തി. അതിനാൽ ഈ വിവരങ്ങൾ തിരുമേനികളെ അറിയിച്ചു ആ പാവപ്പെട്ട പാമ്പാടിക്കാരിയുടെ സങ്കട നിവാരണം വരുത്തികൊടുപ്പാൻ താല്പൎയ്യപ്പെടേണമെന്ന അപേക്ഷിക്കുന്നു. ഞാൻ ഈ കോട്ടയം ഇടവകയിൽ ഒന്ന സഞ്ചരിച്ചുനോക്കട്ടെ. വല്ലവരും ഇപ്രകാരം തന്നിഷ്ടം പ്രവൃത്തിക്കുന്നവരുണ്ടെങ്കിൽ എന്റെ പേനായ്ക്കു ഇരയായിതീരും.

എന്ന ആജ്ഞാപ്രകാരം

സ്ക്കീട്ടിൽ പ്രൈവറ്റ് സിക്രട്ടറി

---

## പിറവം ഇംഗ്ലീഷ് പള്ളിക്കൂടം.

ഈ പള്ളിക്കൂടത്തെ സംബന്ധിച്ചു അതിന്റെ ഭാരവാഹികളിൽ ഓരോരുത്തർ ഇതേവരെ നടത്തീട്ടുള്ള ജോലികൾക്കു ഒരു ലീസ്റ്റ കിട്ടണമെന്ന പത്രികയിൽ ഒരു ഭാരവാഹി ആവശ്യപ്പെട്ടിരിക്കുന്നതായി കാണുന്നു. ഭാരവാഹി അവൎകൾ പള്ളിക്കൂടത്തിന്റെ വേല നടത്തിപ്പിനെപ്പറ്റിയൊ പണപ്പിരിവിനെപറ്റിയൊ ഉള്ള വിവരം ആവശ്യപ്പെടേണ്ടതിന പകരം പള്ളിക്കൂടഭാരവാഹികളിൽ ഓരൊരുത്തരുടെ ജോലികൾക്കു പ്രത്യേക ലീസ്റ്റ കിട്ടണം എന്ന ആവശ്യപ്പെട്ടതിന്റെ ഉദ്ദേശ്യം എന്താണെന്ന മനസ്സിലാകുന്നില്ലാ.

മുമ്പൊരിക്കൽ മുഖസ്തുതി പറവാൻ അശേഷവും ലജ്ജതോന്നാത്ത വി. ഏം. എന്നൊരു ലേഖകൻ ഈ പള്ളിക്കൂടത്തെപ്പറ്റി ചിലതെല്ലാം പ്രസ്താവിച്ചകൂട്ടത്തിൽ കോട്ടയത്തിന വടക്കുള്ള പട്ടക്കാരെ അനാവശ്യമായി പൊതുവെ ആക്ഷേപിക്കയും ചില പട്ടക്കാരെ അകാൎയ്യമായി അതിരില്ലാതെ സ്തുതിക്കയും ചെയ്തതായി ഓൎക്കുന്നുണ്ട. ഈ വിദ്വാന്റെ ലേഖനംമൂലം പള്ളിക്കൂടത്തിന സംഭവിച്ചതായി ഭാരവാഹി അവൎകൾ പ്രസ്താവിച്ചിരുന്ന ദൂഷ്യങ്ങൾ ഒന്നും പണിനടത്തിപ്പിൽ കാണുന്നില്ലാ എങ്കിലും ചില ശാഠ്യങ്ങൾ നേരിട്ടിട്ടുണ്ടെന്ന പള്ളിക്കൂടഭാരവാഹികളിൽ ചിലർ പ്രസ്താവിച്ചതായി ഞാനും കേട്ടിട്ടുണ്ട. ഭാരവാഹി അവൎകൾ ഇപ്പോൾ ലിസ്റ്റ ആവശ്യപ്പെട്ടതിന്റെ ഉദ്ദേശ്യം ആ മുഖസ്തുതിക്കാരന്റെ ലേഖനത്തെ ഒന്ന ചെമ്പുതെളിക്കാൻവേണ്ടി അല്ലയൊ എന്നുകൂടി സംശയിക്കുന്നു. പത്രികയിലെ ഈവക ലേഖനങ്ങളെപ്പറ്റി ആലോചിക്കുമ്പോൾ എഴുത്തുകാൎക്കു ഈ പള്ളിക്കൂടം

ഒരു പിഷേർകളി ആക്കിത്തീർത്താൽ കൊള്ളാമെന്ന ആഗ്രഹമുള്ളതായി കാണുന്നു. ഇങ്ങനെയെല്ലാമിരുന്നാലും പള്ളിക്കൂടഭാരവാഹികൾ ഇതൊന്നും ഗണ്യമാക്കാതെ കണ്ണും അടച്ചുകൊണ്ട പള്ളിക്കൂടം അതിന്റെ സ്ഥാപകനായ തിരുമേനിയുടെ ഉദ്ദേശസാദ്ധ്യത്തിന്ന താമസിയാതെ തുറക്കപ്പെടുവാൻതക്കവണ്ണം ഉത്സാഹത്തോടെ പണികൾ നടത്തിച്ചുവരുന്നതായി അറിയുന്നതിൽ സന്തോഷിക്കേണ്ടിയിരിക്കുന്നു

എന്ന ഒരു പള്ളിക്കൂടപ്രിയൻ.

---

## പലവക.

പത്രികയ്ക്കു വല്ലതും എഴുതണമെന്ന വിചാരിച്ചു വിചാരിച്ചു സമയം അങ്ങിനെ കടന്നുപോകുന്നു. പല പ്രത്യേക വിഷയങ്ങളും പേനത്തുമ്പിൽ തൂങ്ങുന്നുണ്ടെങ്കിലും ഈ പ്രാവശ്യം കൂടി പലവക മേൽപ്പിലെ ഒക്കെ ഒന്ന തപ്പുന്നതിന്ന നിശ്ചയിച്ചിട്ടുള്ളു.

അദ്ധ്യാപകന്മാരുടെ ഒരു അധികപ്രസംഗത്തെ സംബന്ധിച്ചു മുമ്പൊരു ലക്കത്തിൽ ഞാൻ എഴുതിയിരുന്നതു വായനക്കാർ ഓർക്കുമല്ലൊ. ആ അധികപ്രസംഗത്തിന്റെ അനുബന്ധനമായി പത്രികയിൽ പിന്നീടു കണ്ട മുഖപ്രസംഗം ഉപകാരി വായനക്കാരായ എല്ലാ സുറിയാനിക്കാരും വിശേഷിച്ചു മനസ്സിരുത്തി വായിക്കേണ്ടതാണ. അങ്ങിനെ സുറിയാനിക്കാരെ ഉപകാരിലിഖിതാവിന്റെ നഞ്ചു ചേർന്ന പലഹാരങ്ങളെക്കാൾ നമ്മുടെ വീട്ടിലുള്ള പഴങ്കഞ്ഞി ഏറ്റവും വിശേഷമെന്ന നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ. പാതിരിയച്ചന്മാരും അത്ര കടന്നുപാതിരിക്കുകയാണ നന്ന.

നിലക്കൽ ഗ്രാമവും പള്ളിയും പുനഃസ്ഥാപനം ചെയ്വാൻ വലിയ തിരുമേനി ചെയ്തുവരുന്ന യത്നം ഏറ്റവും അഭിനന്ദനീയം തന്നെ. പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ പാദസ്പർശനഭാഗ്യം സിദ്ധിച്ച ആ സ്ഥലവും അവിടുത്തെ പുണ്യകരങ്ങളാൽ സ്ഥാപിതമായ ദേവാലയവും പൂർവ്വസ്ഥിതിയെ പ്രാപിക്കുന്നതിനു ആ മഹാത്മാവിന്റെ പ്രാർത്ഥന നമ്മുടെ തിരുമേനിയെ സഹായിക്കട്ടെ. ഈ ഉദ്ദേശ്യം സാധിക്കുന്നപക്ഷം അനേകയാളുകൾക്കു ഉപജീവനമാർഗ്ഗത്തിന്നു ഒരു നല്ലവഴി തുറക്കപ്പെടുന്നതും പലതുകൊണ്ടും വിശേഷാൽ സ്മരണീയമായ തിരുമനസ്സിലെ നാമത്തിനു ദുർല്ലഭമായ ഒരു നിത്യസ്മാരകം കൂടി ഉണ്ടാകുന്നതുമാണ. നിലയ്ക്കൽ ദേശവും പള്ളിയും പുനഃസ്ഥാപനം ചെയ്തുകണ്ടാൽ കൊള്ളാമെന്നുള്ള ആഗ്രഹത്താൽ ഒന്നുരണ്ടു കൊല്ലങ്ങൾക്കു മുമ്പിൽ "നിലയ്ക്കൽ പള്ളിയും സ്ഥലവും" എന്ന ഒരു പ്രസംഗം ഞാൻ പത്രികയിൽ എഴുതിയിരുന്നു.

എന്റെ സാറെ എന്തൊരു കാലം ഇവിടൊരുത്തി രണ്ടു തലയും മൂന്നു കണ്ണും വായുമുള്ള ഒരു കൊച്ചിനെയാണ്ടു പെറ്റിരിക്കുന്നു. നവീകരണസ്ത്രീകൾക്കു "ആവി" കയറി കുറിയും വസ്ത്രാവരണങ്ങളെയും പൊറിട്ടുകളയുമെന്ന എനിക്കൊരു ശങ്ക. ഹേ ഒന്നു തെറ്റിപ്പോയി പ്രകൃതിയുടെ അത്ഭുതരഹസ്യങ്ങൾ നവീകരണക്കാരിൽമാത്രമെ വിളയാടുമെന്നില്ലല്ലൊ. അതുപോകട്ടെ പണ്ടു ശാകാലന്മാരും മറ്റും സ്ത്രീകളെ മോഷ്ടിച്ചു കൊണ്ടുപോകുമെന്ന കേട്ടിട്ടില്ലെ. ഇപ്പോൾ ആ ചാടക്കുറിക്കുന്നതു നവീകരണക്കാരാണൊയെന്ന വേറെയുമൊരു ശങ്ക. തരംനോക്കി നമ്മുടെ സഭയിലുള്ള സ്ത്രീകളെ വശീകരിച്ചു അവരുടെ "തിരിക്കടൊ" യോഗത്തിലും മറ്റും കൊണ്ടുപോകുന്നതിനും സായ്പിന്റെ ഞെളിവും മദാമ്മയുടെ കനിവും ഒക്കെ കാണിച്ചു മയക്കി മാർഗ്ഗം മറിക്കുന്നതിനും ഈയിടെ അവരിൽ ചില അരങ്ങൊഴിഞ്ഞ ആണുങ്ങളും പെണ്ണുങ്ങളും കച്ചകെട്ടി പുറപ്പെട്ടിരിക്കുന്നു.

കേട്ടൊ സാറെ! ഞായറാഴ്ചകല്യാണമെന്നുകേട്ടാൽ ഓക്കാനം വരുന്ന അപ്പച്ചന്മാരുടെ മക്കൾക്കു ഈയിടെ അതിലെ ഭ്രമം കലശലായിരിക്കുന്നു. പക്ഷെ കൊനഷ്ടാലോചനസംഘക്കാർ അറിഞ്ഞാൽ വല്ലതകരാറും വരുമെന്നുകരുതി ഒരുമദമേറിയ പാറമേൽവച്ചു അങ്ങിനെയൊന്ന കഴിച്ചൊള്ളു. തന്തയും തള്ളയും മരിച്ചുപോയ അന്യസഭയിലുൾപ്പെട്ട ചെക്കനെ കബളിപ്പിച്ചു കൂടപ്പിറപ്പുകളും ശേഷക്കാരും സ്ഥലത്തില്ലാത്ത തക്കത്തിന്ന വേലക്കാരത്തിയെ കെട്ടിച്ചു ഞായറാഴ്ച ലംഘനം ചെയ്യുന്ന തോമ്മാമാരുടെ സിക്രട്ടരിസ്ഥാനത്തിന്ന യോഗ്യതയായിരിക്കുമെന്നല്ലാതെ ഈവക അലൌകിക നടപടികളെ പറ്റി എന്താണ പറയേണ്ടതു.

ഇതാണു രസം. ഓടിനടന്നു കഞ്ഞി — ഹാ കഞ്ഞി ഓടിനടന്നു എന്നല്ലാ പിന്നെ എന്താണെന്നുവച്ചാൽ ഞങ്ങളുടെ ദേശത്തെ നവീകരണക്കാർ ഞങ്ങളുടെ ഒരു പുതുമ മാത്രം പണ്ടേ പതിവുള്ള വിളക്കുവച്ചു കാപ്പി കഞ്ഞി കഴിഞ്ഞശേഷം ഉച്ചയൂണു കഴിഞ്ഞിട്ടു പിന്നെയും ഒരു കഞ്ഞി, ഇങ്ങിനെയൊരു പതിവു ഈയിടെ തുടങ്ങിയിരിക്കുന്നു. ഇതിനുള്ള ന്യായമാണു ബഹുരസം. നാം ഏതെങ്കിലും ജോലിക്കായി ഒരു വേലക്കാരനെ വിളിച്ചു നിറുത്തിയാൽ അവനു മൂന്നുനേരത്തെ ശാപ്പാടും കൂലിയും കൊടുക്കേണ്ടതാണല്ലോ, അവൻ എല്ലുമുറിയെ പണി എടുക്കേണ്ടതുമല്ലേ? അതുപോലെ നാമും ദൈവവേലക്കാരല്ലേ. അവരുടെ ജോലി ആഴ്ചയിൽ ഒരു ദിവസമേ ഉള്ളുവല്ലോ, അന്നു മിനക്കെടാതെ പണിയെടുത്തില്ലെങ്കിൽ ശരിയായ ശമ്പളം കിട്ടുമോ എന്നോർക്കയാണു്.

പിന്നെ വടക്കരോടു ഒരു സ്വകാര്യം പറവാനുണ്ടു നന്നാ സൂക്ഷിച്ചുകൊള്ളണം. മാർഗ്ഗം വിറ്റുതിന്നു കണ്ടവന്റെയെ കൈപ്പാടെ നടക്കുന്നമര്യാദ തെക്കർക്കുണ്ടെന്നും മറ്റും നിങ്ങൾക്കു തോന്നാറുണ്ടു. പ്ലേഗ് വടക്കുനിന്നും തെക്കോട്ടു വരുന്നതുപോലെ ഈ വ്യാധി അങ്ങോട്ടും പടരുന്നുണ്ടു. ചൈനാക്കാരെപ്പോലെ മാമ്മൂൽ മാത്രം പിടിച്ചു തെളിഞ്ഞിരുന്നാൽ മതിയാകയില്ലാ. മൂഷികന്മാരെപ്പോലെ ഈ വർഗ്ഗക്കാർ അടിയിൽകൂടെയാണു പണിയുന്നതു, സൂക്ഷിച്ചില്ലെങ്കിൽ വലിയ തരക്കേടുണ്ടാകുന്നു വടക്കരിൽ കാര്യവിവരമുള്ളവർ ഗ്രഹിക്കേണ്ടതാണു. അയർലൻഡ് മുതലായ ദേശങ്ങളിൽനിന്നു ജെസ്യൂറ്റു മിഷ്യനറികൾക്കു തുല്യന്മാരായ പത്തുമുപ്പതാളുകളെ തിരഞ്ഞെടുത്തു നശീകരണവിത്തും കൊടുത്തു വടക്കോട്ടു പറഞ്ഞയച്ചിട്ടുണ്ടു. ഇവർ ഒരു വട്ടം വിത കഴിഞ്ഞുവന്നശേഷം വീണ്ടും കടന്നിരിക്കയാണു. കന്നിമാസാവസാനത്തോടെ ഇനിയും മടങ്ങുന്നുണ്ടെന്നാണു കേട്ടതു. അവിടെയുള്ള നമ്മുടെ ജനങ്ങളിൽ ഈ വിഷവിത്തുകൾ വീണു നാശം വരാതെയിരിപ്പാൻ ചുമതലയുള്ളവർ സൂക്ഷിക്കേണ്ടതാണു.

മാരാമണ്ണിടവകയിൽ സുറിയാനി സത്യവിശ്വാസം നാമാവശേഷമായി തീരാതെ മുള്ളുകളുടെ ഇടയിൽ വളരുന്ന പനിനീർപുഷ്പം പോലെ വളരെ ഞെരുക്കത്തിലും പ്രയാസത്തിലും മങ്ങികത്തിയെങ്കിലും കെട്ടുപോകാതെ പോരുന്നതിൽ ചെന്നായിക്കളുടെ ഗുഹാമുഖത്തിൽ ധൈര്യസമേതം ഒരു ചെറിയ ആട്ടിൻകൂട്ടത്തെ ഇന്നോളം നടത്തിവരുന്ന വെ. റാഹേൽ സുറിയാനിക്കത്തനാരവർകളെ അത്യന്തം അഭിനന്ദിപ്പാനുണ്ടു. സത്യവിശ്വാസനിഷ്ടയാൽ രക്തസാക്ഷിക്കാരനായി മരിച്ച ഒരു പള്ളിക്കാരൻ അവിടെ കഴിഞ്ഞിട്ടുണ്ടെന്നുള്ള പരമാർത്ഥം അറിയുന്നവർക്കു ഗോവയിലെ ഇൻക്വിസിഷ്യനും ഇവിടത്തെതിനോടു പാറുകയില്ലെന്നു മനസ്സിലാകുന്നതാണല്ലോ. ഈയിടെ ടി. റാഹേൽകത്തനാരുടെ കർമ്മം മുടക്കി അദ്ദേഹത്തെയും അനുചരന്മാരെയും അടിച്ചുകൊല ചെയ്യുന്നതിനു എതൃകക്ഷികൾ ഭാവിച്ചതിൽ പോലീസ് ഇൻസ്പെക്ടരവർകളുടെ സാന്നിദ്ധ്യം ഉണ്ടാകയാൽ രക്തച്ചൊരിച്ചിൽ കൂടാതെ ആ ഞായറാഴ്ച കഴിഞ്ഞുകൂടി. കർമ്മം മുടക്കുകയും അനാവശ്യ ലഹളയുണ്ടാക്കുകയും ചെയ്യുവർക്കു ഒന്നാം ക്ലാസ്സിൽ അന്യായം ഒന്നുടനെ ഫയലാക്കി ഉടനെയിതാ രാത്രിയിൽ ഭണ്ഡാരം വെട്ടിപ്പൊളിച്ചു പണം വാരിക്കൊണ്ടുപോകുന്നു, പുറകെ അതിനും കേയിസ്സ് ഒന്നോ രണ്ടോ ആകപ്പാടെ ലഹള തന്നെ. ഈ വ്യസനകരമായ [illegible] സത്യവിശ്വാസത്തിൽ പ്രതിപത്തിയുള്ള എല്ലാവരും റാഹേലച്ചനു കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കേണ്ടതാണു. ദുർബുദ്ധികൾക്കു എന്തെല്ലാം അധോഗതികൾ ഭവിച്ചാലും ഫറവോവിനെപ്പോലെ ഹൃദയകാഠിന്യം കൂടിക്കൂടിവരുന്നതല്ലാതെ മാർദ്ദവമനസ്സുണ്ടാകുന്നതല്ലല്ലോ. പക്ഷെ ഇതു വെടികൊണ്ട കടുവായുടേതുപോലുള്ള അവസാന രക്തപ്രസരിപ്പാണോയോ എന്നും സംശയം. കമ്പനിസാക്ഷിനെതിച്ചുകിട്ടിയവരും അപ്പിട്ടന്ന വെളിച്ചെണ്ണയിൽ ചാടിവീണു വട്ടംതിരിയുന്ന കുഞ്ഞുങ്ങളുമുണ്ടല്ലോ, പറയട്ടെ അല്ലാണ്ടെന്താ പാക? റാഹേൽകത്തനാരുടെ കർമ്മനിരോധം ചെയ്യുന്നതിനു ഒരു സമാധാനമുണ്ടാക്കിയതാണു കേൾക്കേണ്ടതു. കേയിസ്സ് വിചാരണയിൽ സത്യം പിഴെക്കാതിരിപ്പാൻ പണ്ടൊരു വിധവാൻ തഴ വായിലിട്ടതുപോലെ കൃത്യം നടന്നശേഷം മുൻതീയതിവച്ചു ഒരു കല്പന എഴുതിയുണ്ടാക്കി പള്ളിയിൽ വായിക്കുന്നതിനു വികാരിയച്ചനോടു ആവശ്യപ്പെട്ടതിൽ അദ്ദേഹം ഒഴികഴിവു പറകയാൽ കല്പിച്ചുതന്നെ വായിച്ചു മുടക്കുകയാണുണ്ടായതു, എന്താ അന്തർഭാഗത്തിൽ സത്യം ഇരുന്നാൽ പോരെ?.

കെ. സി. സി.

പള്ളിക്കൂടം പൂട്ടൽ—മാർ ദീവന്നാസ്യോസു സിമ്മനാരി ഈ മാസം ൧൦ നു മുതൽ രണ്ടു വാരത്തെക്കു പൂട്ടിയിരിക്കുന്നു.

❖ ❖ ❖

എഡ്വാർഡ് ചക്രവർത്തിയുടെ കിരീടധാരണം എല്ലാ പള്ളികളിലും പ്രത്യേക ശുശ്രൂഷകളോടുകൂടി നടത്തിയെങ്കിലും കുറുമ്പനാട്ടു ഇംഗ്ലീഷ പള്ളിയിൽ പട്ടക്കാരനും ഇടവകക്കാരും തമ്മിൽ അടികലശലും ലഹളയും കുപ്പായം കീറലുമായിട്ടാണ ആഘോഷിച്ചതെന്നു ഒരു ലേഖകൻ എഴുതി അയച്ചിരിക്കുന്നു.

❖ ❖ ❖

മാരാമൺ പള്ളിക്കേസ്—ഇവിടെയുള്ള യാക്കോബായ കക്ഷികളുടെ കൈവശം ഇല്ലാതാക്കണമെന്നുള്ള കരുതലിന്മേൽ യാക്കോബായപട്ടക്കാരന്റെ തവണയിൽ നവീകരണകക്ഷി പള്ളി പൂട്ടുകയും കർമ്മം മുടക്കുകയും പള്ളിവക ഭണ്ഡാരം കവർന്നെടുക്കയും ചെയ്തിരിക്കുന്നതിനാൽ ഒന്നുരണ്ടു പൊലീസ വ്യവഹാരങ്ങൾ ആരംഭിച്ചിരുന്നെ, ഇപ്പോൾ കൊല്ലം ൧ാം ക്ലാസു മജിസ്ത്രെട്ടു കോടതിയിൽ വിചാരണയിലിരിക്കുന്നു. താമസിയാതെ തീരുമാനം ഉണ്ടാകുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

മിസ്റ്റർ ജോൺകുഞ്ഞൻ അവർകൾ തന്റെ ലേഖനം മിത്രത്തിനു അയക്കാതെ പത്രികയ്ക്കു അയച്ചുതന്നതിൽ അദ്ദേഹത്തിന്റെ "മര്യാദകേടിനെ" മിത്രം ആക്ഷേപിക്കുന്നു. ഒരു പത്രത്തിലെ ലേഖനത്തിന്റെ ആക്ഷേപം മറ്റു പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കൂടാ എന്ന വല്ല നിയമവും ഉണ്ടായിരുന്നെങ്കിൽ ഇടവകപത്രികയ്ക്കു എതിരായി മിത്രത്തിനു പറയാനുള്ളതൊക്കയും ഞങ്ങൾക്കു അയച്ചുതരേണ്ടതായിരുന്നു. മിസ്റ്റർ കുഞ്ഞൻ അവർകൾക്കു തന്റെ ലേഖനം കൊട്ടയിൽ ഇടാതെ പ്രസിദ്ധപ്പെടുത്തി കാണണമെന്നാഗ്രഹം ഉണ്ടായിരുന്നതിനാൽ അദ്ദേഹം ചെയ്ത പ്രവൃത്തി ഒരു മര്യാദകേടാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല.

❖ ❖ ❖

കഴിഞ്ഞ പത്രികയിൽ വേദപുസ്തകം ബെയിലി സായ്പു തർജ്ജമ ചെയ്തിട്ടും അച്ചടി വരുന്നതുവരെ പകർത്തി എഴുതികൊടുത്തിരുന്നും ഇംഗ്ലീഷ പള്ളിക്രമം പകർത്തി എഴുതികൊടുത്തു എന്നും ഞങ്ങൾ പറഞ്ഞിരുന്നതിനു മറുപടിയായി മിഷ്യനറിമാരുടെ റിപ്പോർട്ടിൽനിന്നു ഒരുഭാഗം പകർത്തിയിരിക്കുന്നു. ആ പകർപ്പിൽ വേദപുസ്തകഭാഗങ്ങൾ പകർത്തി എഴുതുന്ന വകയ്ക്കു മൂന്നാലു റൈട്ടർമാർക്കു മിഷ്യനെക്കൊണ്ടു ശമ്പളം അനുവദിപ്പിച്ചു എന്നു മാത്രമെ പറയുന്നുള്ളു. വേദപുസ്തകഭാഗങ്ങൾ എഴുതിച്ചു പരത്തി എന്നു മിത്രം ഒരു ലക്ഷ്യവും കാണിച്ചിട്ടില്ല. പള്ളിക്രമം എഴുതിച്ചു നടപ്പാക്കി എന്നുള്ള ഞങ്ങളുടെ വാദത്തിനു മിഷ്യനരിയുടെ റിപ്പോർട്ടു കാൺമാനുണ്ടു. അതുകൊണ്ടു ഊഹിക്കേണ്ടതു വേദപുസ്തകത്തെ പഴി പറഞ്ഞു മിഷ്യനിൽനിന്നു പണം അനുവദിപ്പിക്കയും അനുവദിച്ചുകിട്ടിയ പണംകൊണ്ടു റൈട്ടർമാരെ ഇരുത്തി ഇംഗ്ലീഷ പള്ളിക്രമം എഴുതിച്ചു സുറിയാനി പള്ളികളിൽ തള്ളികയറ്റുകയും ചെയ്തു എന്നാണ. അതിനാൽ മിഷ്യനരിമാരുടെ കൃത്രിമം ഒന്നുകൂടെ തെളിയുന്നതെ ഉള്ളു.

---

## പിറവത്തു പള്ളിക്കൂടംവകയ്ക്കു സഹായധനം ചെയ്യുവരുടെ പേരുവിവരം കണക്കു.

| | ഭാവക്കൽ | രൂ. | ച. | കാ. |
|---|---|---|---|---|
| വെ. പിറവം പള്ളിയിൽനിന്നും ഡെപ്പ്പാതിവൃ | | ൫൨ | ൩ | ൦ |
| ,, മുറന്തുകിൽ പൌലൊസു കത്തനാർ | ,, | ൧൦ | ൦ | ൦ |
| ,, പുത്തൂര മർക്കൊസ കത്തനാരു | ,, | ൫ | ൦ | ൦ |
| ,, എടമനച്ചിറ ഗീവറുഗീസു കത്തനാര | ,, | ൯ | ൧൭ | ൦ |
| ,, വട്ടക്കാട്ടിൽ സ്കറിയാ കത്തനാരു | ,, | ൭ | ൭ | ൩ |
| രാ- രാ- കാക്കനാട്ടിൽ ചാക്കൊ | ,, | ൧൪ | ൧൦ | ൩ |
| ,, കുടപ്പ്ലാക്കിൽ ഇത്താപ്പിരി | ,, | ൬ | ൧൬ | ൩ |
| ,, വലിയപ്പനത്തിൽ ഇട്ടൻ | ,, | ൭ | ൫൦ | ൩ |
| ,, നെട്ടടി വക്കി | ,, | ൫ | ൦ | ൦ |
| ,, തളിയച്ചിറ ഇട്ടൻ | ,, | ൧ | ൫൩ | ൦ |